# വിദ്യാഭിവർദ്ധിനി.

ഒരു ഉൽകൃഷ്ടപത്രഗ്രന്ഥം.



പുസ്തകം 2

ലക്കം 6

1947 JUNE

As/8

# വിഷയവിവരം.

# വിദ്യാഭിവർദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൨. { ൧൧൨൨ ഇടവം. } ലക്കം ൩.

## ഭാവനാവിലാസം.

(എം. കെ. രാമകൃഷ്ണൻനായർ, ബി. എ. എൽ. ററി)

മനുഷ്യരെല്ലാം ഒരേ അഭിപ്രായക്കാരായിരിക്കുന്നില്ല. സകല ആളുകളുടേയും വാസനയും രുചിയും അനുഗ്രഹങ്ങളും ഏകീഭവിച്ചുകഴിഞ്ഞാൽ ലോകസംഗ്രഹംപോലും അസാദ്ധ്യമായിത്തീരുന്നു. അതിനാൽ പ്രപഞ്ചസൃഷ്ടിയെ മനുഷ്യർ മനസ്സിലാക്കുന്നതും അതിൽ ആനന്ദിക്കുന്നതും ഭിന്നരീതിയിലായിരിക്കുമെന്നുള്ളതു് നിസ്തർക്കമാണു്. ഇതുപോലെതന്നെയാണു് കവിതയും. വാസനാസമ്പന്നരായ അനുഗൃഹീതകവികളുടെ കൃതികളിൽ സഹൃദയന്മാർ ഒരുപോലെ രസിക്കുന്നു. എങ്കിലും ഒരു പണ്ഡിതൻ അതിലുള്ള അലങ്കാരപ്രയോഗങ്ങളിലും ശയ്യാഗുണത്തിലും ഭ്രമിക്കുമ്പോൾ കവിഹൃദയമുള്ള മറെറാരാൾ അതിലടങ്ങിയിരിക്കുന്ന ഭാവനാവിലാസത്തിൽ കൂടുതൽ ആനന്ദിക്കുന്നു. അതുപോലെതന്നെ ചിലർ പഴയ കവിതകളിൽ രസിക്കുമ്പോൾ മററുചിലർ പുതിയ കവിതകളെ കൂടുതലായി ആസ്വദിക്കുന്നു. കവിതാസ്വാദനരീതിയിൽ ബാഹ്യമായി ഇത്തരം വ്യത്യാസങ്ങളുണ്ടെങ്കിലും എല്ലാ സഹൃദയന്മാൎക്കും ആനന്ദത്തെ നല്കുന്നതു് അതിൽ നിഴലിച്ചു കാണുന്ന ഭാവനാശക്തിയാകുന്നു.

സാധാരണജനങ്ങളുടെ നിരീക്ഷണകേന്ദ്രവും ഒരു കവിയുടെ നിരീക്ഷണകേന്ദ്രവും തമ്മിൽ വലിയ അന്തരം കണ്ടേക്കാം. വാസ്തവങ്ങളെ അവാസ്തവങ്ങളായും സുഖത്തെ ദുഃഖമായും, ദുഃഖത്തെ സുഖമായും ചിത്രീകരിക്കുന്നതിനു് കവികൾക്കു തെല്ലും മടിയില്ല. മഹാകവി ടാഗോർ പറയുന്നു "മരണം മാത്രമാണു് ശാശ്വതമായിട്ടുള്ളതു്. ജീവിച്ചിരിക്കുക എന്നുള്ളതു് ശാശ്വതമരണത്തിന്റെ ഒരു വികാരഭേദം മാത്രമാകുന്നു" എന്നു്. സാധാരണ ജനങ്ങൾക്കു ഇതു വാസ്തവമായി തോന്നുകയില്ല. വളരെ സുഖലോലുപയായി ജീവിച്ചിരുന്ന ഒരു വേശ്യയുടെ മരണസമയത്തെ ദീനാവസ്ഥ കാണുമ്പോൾ "നിയതിയുടെ ത്രാസ്സു പൊങ്ങുന്നതും താഴുന്നതും താണുപോവതു"മാണു് മറെറാരു കവിയുടെ സ്മൃതിപഥത്തിൽ എത്തുന്നതു്. അതുപോലെതന്നെ "വർഷബിന്ദുക്കളാൽ സ്നാതമല്ലിന്നയായ പിച്ചിച്ചെടി മരുല്ലാളിതയായി പുതുമലർ പല്ലുകൊ സ്ഫുരിപ്പിച്ചിടുന്നതു കണ്ടിട്ടു് പ്രണയകലഹത്തിനു ശേഷം ആശ്വസിപ്പിക്കപ്പെട്ടിട്ടു് ബാഷ്പധാരയോടുകൂടിയ തന്റെ പ്രണയിനി മന്ദസ്മിതം തൂകുന്നതായിട്ടു വേറൊരു കവി കാണുന്നു. കവികൾ ഭ്രാന്തന്മാരാണെന്നു പറയുന്നതു് ചിലപ്പോൾ വാസ്തവമാണെന്നു തോന്നിപ്പോകും.

ഏവംവിധത്തിലുള്ള ദുഃസ്വാതന്ത്ര്യം (എന്നു തന്നെ പറയട്ടെ) കവിതയ്ക്കു് മേന്മ കൂട്ടുകമാത്ര

മേ ചെയ്യുന്നുള്ളൂ. അനുഗ്രഹീതകവികളുടെ കൃതികളിൽ ഈ ദുഃസ്വാതന്ത്ര്യം എവിടെയെങ്കിലും കൂടുതലായി പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിൽ അ കവിത കൂടുതൽ ഹൃദയാവർജ്ജകമായിരിക്കുമെന്നുള്ളതിനു സംശയമില്ല. ഒരു സംഗതി പറയുമ്പോൾ അനേകസംഗതികൾ ഓർമ്മ വരുന്നതു് ഭാവനാവിലാസംകൊണ്ടാകുന്നു. കല്പിതങ്ങളായ വർണ്ണനകളെല്ലാം ഭാവനാശക്തിയിൽനിന്നുമാണു് ഉത്ഭവിക്കുന്നതു്. അലങ്കാരങ്ങളുടെ എല്ലാം അടിസ്ഥാനം ഭാവനാശക്തിയാകുന്നു. സഹൃദയന്മാർ രസിക്കുന്നതും ഈ ഒന്നിൽതന്നെ. ഇതുതന്നെയാണു് കവിതയുടെ ജീവൻ. ഭാവനാശക്തിയെ അപഗ്രഥിച്ചു് അതിനു മാനസികമായ ഒരു മാനദണ്ഡം കണ്ടുപിടിക്കാമോ എന്നു പരിശോധിക്കുകയാകുന്നു ഈ ലേഖനത്തിന്റെ ഉദ്ദേശം.

1. വസ്തുവത്തിലുള്ള ഒരു സംഗതി വലിയ മാററമൊന്നും വരുത്താതെ അതേപടിയിൽ വർണ്ണിക്കുക; ഇതു് ഭാവനയുടെ ഏററവും താണ പടിയാകുന്നു. ഭാവനാശക്തിയേക്കാൾ ചിത്രീകരണപാടവമാണു് ഇത്തരം കവിതകൾക്കു് മേന്മ നൽകുന്നതു്.

അലസ്യമാണ്ട മുഖമൊട്ടകുനിച്ചു വേത്ത-
ഹാലസ്ഥലം മൃദുകരത്തളിർകൊണ്ടുതാങ്ങി
ചേലഞ്ചിമിന്നൊരു വെൺകളിർകൽത്തറയ്ക്കു
മേലങ്ങു ചാരുമുഖി ചാരിയിരുന്നിടുന്നു.

നായികയുടെ ഇരിപ്പു ഒരു ചിത്രത്തിൽ കാണുന്നതുപോലെ വായനക്കാരുടെ ഹൃദയത്തിൽ പതിയുന്നു. ഉദാഹരണങ്ങൾ സുലഭങ്ങളാകയാൽ വിസ്തരിക്കുന്നില്ല.

2. ഒരു വസ്തു കാണുമ്പോൾ അതേതരത്തിലുള്ള മററനേകം വസ്തുക്കൾ ഓർമ്മിക്കുന്നതു് ഭാവനയുടെ രണ്ടാമത്തെ പടിയാകുന്നു. ഒന്നിനെ പലതായി നിനയ്ക്കുന്നതു് 'ഉല്ലേഖ'മാണെന്നു ആലങ്കാരികമതം. ഇംഗ്ലീഷിൽ fancy എന്നു പറയാം. രാമനത്തിങ്കൾക്കിടാവിനെ സ്മരിച്ചപ്പോൾ അതുപോലെയുള്ള അനേകം കോമളവസ്തുക്കൾ ഒരു കവിക്കു ഓർമ്മവരുന്നു.

കോമളത്താമരപ്പൂവും, പൂവിലെ മധുവും, പൂർണ്ണേന്ദുവിന്റെ നിലാവും, പവിഴക്കൊടിയും, തത്തകളുടെ കൊഞ്ചലും, ചാഞ്ചാടുന്ന മയിലും, പഞ്ചമംപാടുന്ന കുയിലും എല്ലാംകൂടി ചേർന്നപ്പോൾ അതു മനോഹരമായ ഒരു താരാട്ടായി. ഉല്ലേഖകവിയെന്നു പ്രസിദ്ധിനേടിയ ഉള്ളൂരിനെ ഈ അവസരത്തിൽ സ്മരിക്കാതിരിക്കുന്നതു് ഒരപരാധമായിരിക്കും. കന്യാകുമാരിയിലെ സൂര്യാസ്തമയത്തിൽനിന്നും ഏതാനുംവരികൾ താഴെ ഉദ്ധരിക്കുന്നു:—

അഭിരാമത്തിൻ നട്ടമുത്തുകോ—ദിവ്യ
ശോഭാതരംഗത്തിംബുരുഹാലിസമോ
കണ്ണുംകരിങ്ങാലിക്കാതൽചിരട്ടയോ
പുത്തൻദീപാരാധനത്തട്ടമോ
രാമനക്കല്പകത്തുമലർച്ചട്ടിയോ
ഹേമബലിക്കല്ലിൻമേലത്തട്ടോ
മാനവക്രീഡാവളവരഞ്ചോയോ
വാരിധിയായിട്ടും കാവടിയോ
തൃക്കടൽമങ്കതൻ കേളിവ്യജനമോ
ശക്രന്റെ കൊററക്കുടശീലയോ.
ഖണ്ഡിതമാം കപ്പുതുളുമ്പുന്നോ—ചരി-
ശ്രുതപീയൂഷമണികുംഭമോ?

വസ്തുക്കളെ ആശ്രയിച്ചുമാത്രമല്ലാതെ ഗുണങ്ങളെ ആശ്രയിച്ചും ഉല്ലേഖം ചമയ്ക്കാറുണ്ടു്.

ഹാ, മൺകുടത്തിലെരിയുന്ന മണിപ്രദീപം
ഭീമശ്മശാനഭുവിനട്ടരസാലപോതം
ധൂമത്തിൽവച്ചമലർ, കുപ്പയിലിട്ട സാള-
ഗ്രാമം, ഗുഹപ്പിഴയിൽ മങ്ങിയെഴുന്നഭാഗ്യം.

അടിയിൽ വരയിട്ടിരിക്കുന്ന ഭാഗം ഇതിനുദാഹരണമാകുന്നു. അനുഗ്രഹീതകവികൾക്കു മാത്രമേ ഇത്തരം ഉല്ലേഖസാമഗ്രികൾ ലഭിക്കുകയുള്ളൂ.

3. ഉല്ലേഖപരമായ ഈ മനോവ്യാപാരം അല്പംകൂടി വികസിച്ചു ഹൃദയസ്പർശിയായിത്തീരുമ്പോൾ ഭാവനയുടെ മൂന്നാമത്തെപ്പടിയിലെത്തുന്നു. (Penetrative)

വൃക്ഷങ്ങളിൽവച്ചു ചെന്തെങ്ങാണങ്ങുന്നു
പക്ഷികുലത്തിലോ പച്ചക്കിളി.
നാനാചെടികളിൽ തുളസിയാകുന്നുനീ
മാനായജാതിയിൽ കൃഷ്ണമൃഗം

ഋനമ്മളുക്കളിൽ മാധവമാസം നീ
പാനവസ്തുക്കളിൽ പാൽതന്നെ
ഗാനയന്ത്രങ്ങളിൽ വീണാപ്രകാണ്ഡം നീ
വാനവഗംഗ നീ വാസുദേവ.

മുതലായ ഭാഗങ്ങളും 'ഓണപ്പുടവ'യിൽ പൊന്നുണ്ണിക്കതിരോന്റെ ഉദയത്തെപ്പററി:—

ഉദയോദ്യാനത്തിലേ ചെമ്പനിനീർപ്പുഷ്പം നീ
ഉഷസ്സിൽ സത്സൗഭാഗ്യസിന്ദൂരതിലകം നീ
ആമ്നായപ്രഭുവിന്റെ മാണിക്യപ്പതക്കം നീ
ആദിമാതാവിൻ പ്രേമരഞ്ജിതഹൃദയം നീ.

എന്നു തുടങ്ങിയ ഭാഗങ്ങളും ഇതിനു ദൃഷ്ടാന്തമാകുന്നു. അമ്പാടിയിൽ ചെല്ലുന്ന അക്രൂരനിൽ,

ആനകദുന്ദുഭിദേവകിമാരിവർ
നാനാതപസ്സുകൾ നേടിനേടി
പ്രേമമാം പീയൂഷംകൊണ്ടു നിർമ്മിച്ചോരു
കോമളശ്യാമളബാലരൂപം
... ... ... ...
... ... ... ...
ആനായർപിള്ളക്കൊരുള്ളൊക്കംചെങ്ങാതി
ആമ്നായവേദികൾക്കാദ്യതത്ത്വം
... ... ... ...
... ... ... ...
അക്രൂരചേതഃ, പോരുംനിൻചിന്തകൾ
ചിക്കെന്നു തേർവിട്ടിറങ്ങുമക്കോൾക
തൃക്കണ്ണാൽ പൈക്കളെ വീക്ഷിച്ചുകൊണ്ടതാ
നില്ക്കുന്നുണ്ടിന്നാടെ നീലമേഘം.

എന്നിത്യാദിഭാഗങ്ങളും ഈ അവസരത്തിൽ വിസ്മരിക്കത്തക്കതല്ല.

4. കല്പനാശക്തി ഭാവനയുടെ അടുത്ത പടിയായി കണക്കാക്കാം. ഇതു് കുറെക്കൂടി വിചാരാത്മകമാകുന്നു. (Contemplative) ഭാവനാശക്തിയുടെ ഈ രൂപഭേദത്തിനു ഉദാഹരണങ്ങൾ ചമ്പുക്കളിൽ സുലഭമാണു്. കാമദേവന്റെ ആസ്ഥാനമണ്ഡപം സൃഷ്ടിക്കുന്നതിനു് താമരനൂലുകൾ പട്ടികയാക്കുന്നതും കർപ്പൂരം കൊണ്ടു് തൂണുകൾ നിർമ്മിക്കുന്നതും എത്ര ഉചിതമായിരിക്കുന്നു. അപ്രകാരമുള്ള ഒരു മണിമണ്ഡപമുണ്ടെങ്കിൽ അതു് കാമദേവനു് ഇരിക്കാൻ യോഗ്യംതന്നെയെന്നു് ആരും സമ്മതിക്കും.

'കരുണ'യിൽ വാസവദത്തയ്ക്കു് ആശാൻ നിർമ്മിച്ചുകൊടുത്തിരിക്കുന്ന മനോഹരഹർമ്മ്യവും ഇതിനുദാഹരണമാകുന്നു.

5. ഭാവനയുടെ ഏററവും ശ്രേഷ്ഠമായ പടി (The perfect stage of imagination) ചിത്തോദ്ദീപകമാകുന്നു. ജീവിതത്തെ സ്പർശിക്കുന്ന ഈ ഘട്ടത്തിലേക്കു വിശാലഹൃദയരായ കവികൾക്കു മാത്രമേ എത്തിച്ചേരുവാൻ സാധിക്കുകയുള്ളു.

വാസവദത്തയുടെ ചുടലച്ചാമ്പലിലേക്കു ഉപഗുപ്തന്റെ കണ്ണിൽനിന്നും ആമലകീഫലംപോലെ അടർന്നുവീണ അശ്രുകണിക കണ്ടിട്ടു് കുമാരനാശാന്റെ ഭാവനാവിലാസം എത്രവിധത്തിൽ പ്രതിബിംബിക്കുന്നുവെന്നു നോക്കുക:—

ഹാ മിഴിച്ചുനിന്നവനങ്ങുമധുരയിലെമുഖ്യ
കാമനീയകത്തിൻ ഭസ്മപടലംകണ്ടു
ആ മഹാന്റെ കണ്ണിൽനിന്നച്ചാമ്പലി-
(ലൊരശ്രുകണം
ആമലകീഫലംപോലെയടർന്നുവീണു.
ഉൽക്കടശോകതിക്തമല്ലോർക്കിലന്നയനാംബു
ദുഃഖസത്യജ്ഞനധീരൻ കരകയില്ല.
തൽകൃതാർത്ഥതസുഖത്തേൻതുള്ളിയല്ലതുജ-
(ന്തുവി-
നുൽക്രമണത്തിൽമോഹിക്കാഹൃദയാലുക്കൾ
ക്ഷിപ്രസിദ്ധികണ്ടുതൻവിസ്മയരസവുമല്ല-
ത്തത്ഭുതചാപലംഹേതുദർശിയാമിടാ
കരുതാം മറെറാന്നല്ലതുകരുണതൻകയത്തിലെ
പരിണതോജ്ജ്വലമുക്താഫലമല്ലാതെ.

അതുപോലെതന്നെ ഹാ! കൃഷ്ണാ എന്ന കൃതിയിൽ സതി സ്വപിതാവിന്റെ ചിതയിൽ ദഹിക്കുമ്പോൾ വള്ളത്തോൾ മഹാകവിയുടെ ഭാവനാശക്തിയുടെ അത്ഭുതപ്രവർത്തനം നോക്കുക. ആ മഹൽത്യാഗം കണ്ടിട്ടു് ബ്രഹ്മാണ്ഡപ്പെരുംഭാണ്ഡം ഇടിഞ്ഞുവീണേക്കുമോ എന്നു കവി ശങ്കിക്കുന്നു. മേല്പോട്ടുയരുന്ന പുക (the column of smoke rising above) ഒരു ഇരുമ്പുതൂണായിത്തീർന്നു് അതിനെ തടഞ്ഞുനിർത്തുന്നു. ചിതയുടെ ചതുരാകൃതിയിൽ തീ കടന്നുപിടിച്ചപ്പോൾ അതു് ആ ദമ്പതിമാരുടെ പട്ടുകിടക്കയായിത്തീരുന്നു. പട്ടുകിടക്കയുടെ നടുക്കു മേല്പോട്ടുയർന്നുനില്ക്കുന്ന തീജ്ജ്വാല അവരുടെ ആത്മാവിനെ സ്വർഗ്ഗത്തേക്കാനയിക്കുന്ന സുവർണ്ണരഥമാകുന്നു. ആ രഥത്തിൽനിന്നും കേൾ

ക്കുന്നതു് അവരുടെ ദീനരോദനമല്ലാ. ദാമ്പത്യജീവിതത്തിൽ അവർ ഉച്ചരിച്ചുകൊണ്ടിരുന്ന 'ഹരേ! കൃഷ്ണാ' എന്ന വാക്കുകൾതന്നെ.

ഇതു് ആ മഹത്ത്യാഗത്തിനു അനുയോജ്യമായ ഭാവനതന്നെയെന്നു വായനക്കാർ സമ്മതിച്ചുപോകുന്നു.

ഗൂഢാർത്ഥകവിതകൾ ഭാവനാവ്യാപാരത്തിന്റെ അഗ്രിമസ്ഥാനത്തു നില്ക്കുന്നുവെന്നു ചിലർ വിചാരിക്കാറുണ്ടു്. വാസ്തവത്തിൽ ഗൂഢാർത്ഥകവിത എന്നൊന്നുണ്ടോ? വായനക്കാരനു മനസ്സിലാകാതിരിക്കത്തക്കവണ്ണം ആശയത്തെ വാഗ്ധൂമികയിൽ പൊതിഞ്ഞുനിർത്തി സൃഷ്ടിക്കുന്ന കവിതകൾ ആ സംജ്ഞയ്ക്കുതന്നെ അർഹമായിത്തീരുന്നില്ല. ടാഗോർ മുതലായ മഹാകവികളുടെ വിശാലവ്യാപകമായ ആശയഗതികൾ മനസ്സിലാക്കണമെങ്കിൽ അത്തരത്തിലുള്ള ഒരു വിശാലഹൃദയം വായനക്കാരനുമുണ്ടായിരിക്കണം. ആ മഹാത്മാക്കൾ അവരുടെ ആശയങ്ങൾ വാക്കുകളിൽ കുഴിച്ചുമൂടുകയല്ല ചെയ്യുന്നതു്. അവയെ മനസ്സിലാക്കുന്നതിനു് ക്ഷുദ്രബുദ്ധികളായ സാധാരണക്കാർക്ക് സാധിക്കുന്നില്ലെന്നുമാത്രമേയുള്ളു. നാം ഇന്നു അറിയപ്പെടുന്ന പല ഗൂഢാർത്ഥകവിതകളും തൽകർത്താക്കളുടെ മനോവിശാലതയെയല്ല, പ്രത്യുത അവരുടെ മനസ്സങ്കോചത്തെയാണു് കാണിക്കുന്നതു്. അതിനാൽ ഭാവനാവിലാസത്തെപ്പറ്റി പ്രതിപാദിക്കുന്ന ഈ ലേഖനത്തിൽ അവയെ സംബന്ധിച്ചു കൂടുതലായി പ്രതിപാദിക്കേണ്ട ആവശ്യമില്ലല്ലോ.

---

# "അസംതൃപ്തിയിൽനിന്നുതന്നെ."

(എസ്സ്. കെ. പെരിനാട്ട്.)

ലോകം അപൂൎണ്ണമാണു്. അപൂൎണ്ണമായ ലോകത്തെ പൂൎണ്ണമാക്കിക്കാണിക്കുന്നതാണു് കല. പ്രാപഞ്ചികജീവിതത്തിലെ വിഭിന്നസ്ഥിതികളെയാണു് ഇവിടെ ലോകശബ്ദംകൊണ്ടു് വിവക്ഷിക്കുന്നതു്. ദാരിദ്ര്യം, അസൂയ, വ്യാധി, വാൎദ്ധക്യം, ആദിയായ ദുഃഖരാശികൾക്കു അതീതമായ ഒരു ലോകത്തിലേക്കു് കല മനുഷ്യനെ നയിച്ചു് പരമാനന്ദമനുഭവിപ്പിക്കുന്നു. ലൌകികങ്ങളായ സുഖദുഃഖങ്ങൾ കലയ്ക്കു് പ്രേരകങ്ങളാണെങ്കിലും, കലയിൽനിന്നും ലഭ്യമാകുന്നതു് അലൌകികവും അനിൎവ്വചനീയവുമായ ആനന്ദം ഒന്നുമാത്രമാകുന്നു. സംഗീതം, സാഹിത്യം, ചിത്രമെഴുത്തു്, മുതലായ ഏതു സരസകലകൾ പരിശോധിച്ചാലും ഈ വസ്തുത എളുപ്പത്തിൽ ഗ്രഹിക്കാൻ കഴിയും.

കാപ്പിൽ പെരുമ്പാമ്പിന്റെ കടിയേററ ദമയന്തിയുടെ വിലാപം സംഗീതകലാവേദിയിൽ നമുക്കു് അളവററ ആഹ്ലാദത്തെ പ്രദാനം ചെയ്യുന്നു. സാധാരണ ലോകത്തിലാണു് നാം ആ രോദനം കേൾക്കുന്നതെങ്കിൽ നാമും കരളുരുകി കരയുകതന്നെ ചെയ്യും. കള്ളിയം കാട്ടിൽ ശോണിതമണിഞ്ഞു കിടക്കുന്ന അനന്തപത്മനാഭനെ വൎണ്ണവിമോഹനമായ സാഹിത്യയവനികയിൽ കൂടി നാം നിരീക്ഷിക്കുമ്പോൾ ഭയവിഹ്വലരാകുന്നില്ല. നേരെമറിച്ചു് കലയുടെ തന്മയത്വസിദ്ധിയിൽ നാം ലോകംമറന്നു് ആനന്ദിക്കുന്നു. ഒരു പിച്ചക്കാരനെ കണ്ടാൽ നമുക്കു് അനുകമ്പയോ വെറുപ്പോ തോന്നാം. പക്ഷെ അനുഗൃഹീതനായ ഒരു ചിത്രകാരന്റെ തൂലികയാൽ സൃഷ്ടിക്കപ്പെടുന്ന ഒരു ദരിദ്രനാരായണൻ ചിത്രകലാപരമായ സൌന്ദൎയ്യത്തിന്റെ അമൃതവീചികളിൽ നമ്മെ ആന്ദോളനം ചെയ്യിക്കുന്നതേ ഉള്ളു. സാമ്പത്തികമായ ഉച്ചനീചത്വങ്ങളോ, ജാതിമതജന്യങ്ങളായ അസഹിഷ്ണുതകളോ കലാത്മകമായ ലോകത്തിൽ മനുഷ്യനെ അശേഷം അലട്ടുന്നില്ല. സാംസാരികമായ ക്ലേശത്തിൽനിന്നും ക്ഷണനേരമെങ്കിലും നമ്മെ അകററി നിറുത്തി, പരമാത്മസാക്ഷാൽക്കാരത്തിനു വഴിതെളിക്കുകയാണു് കലയുടെ മുഖ്യലക്ഷ്യം.

സംഗീതാദികലകളെ അപേക്ഷിച്ചു് സാഹിത്യത്തിൽ ഈ ധൎമ്മം മുന്തിനില്ക്കുന്നു. അതുകൊണ്ടാണു് സുകുമാരകലകളിൽ സാഹിത്യത്തിനു് അതിപ്രധാനമായ സ്ഥാനം സംസിദ്ധമായിട്ടുള്ളതു്. മനുഷ്യജീവിതത്തെ മഥനം ചെയ്തു് യാഥാൎത്ഥ്യത്തിന്റെ ദിവ്യപീയൂഷം നൽകി മൎത്ത്യനെ അമൎത്ത്യനാക്കിത്തീൎക്കുന്നതു് സാഹിത്യകല മാത്രമാകുന്നു. കാലദേശാവസ്ഥകളുടെ വിഭിന്നതയിൽ വളരുന്ന മനുഷ്യജീവിതത്തിന്റെ ശരിപ്പകൎപ്പല്ല സാഹിത്യം. ജീവിതമല്ല സാഹിത്യം. ജീവിതം ഏതു തരത്തിൽ ഇരുന്നാൽ കൊള്ളാം എന്നു കാണിക്കുന്നതാണു് സാഹിത്യം. രാമായണം ഒരു രാമന്റെയും ഒരു രാവണന്റെയും ജീവിതം പാടേ പകൎത്തിയതല്ല രാമന്റേയും രാവണന്റേയും ജീവിതാനുഭവങ്ങളുടെ വ്യത്യസ്തത ലോകത്തെ മനസ്സിലാക്കിക്കുകയാണു് രാമായണം ചെയ്യുന്നതു്. അതോടുകൂടി രാവണവിരഹിതമായ ഒരു നവീനലോകത്തിന്റെ പരിശുദ്ധതയിലേക്കു് നമ്മെ ഉയൎത്തുകയും ചെയ്യുന്നു.

വാല്മീകിയുടെ കാലംമുതൽ ഇന്നുവരെയുള്ള ഏതൊരു വിശിഷ്ടകൃതിയും പരിശോധിക്കുന്നതായാൽ, ജീവിതത്തിന്റെ തന്മയീകരണത്തിൽ നിന്നുള്ള ആനന്ദവും അതോടൊപ്പം യാഥാൎത്ഥ്യങ്ങളെ അഭിമുഖീകരിക്കുന്നതിനുള്ള പ്രചോദനവും ലോകത്തിനു ലഭിക്കുന്നതായി കാണാം.

ഈ സാഹിത്യം ഒരു കലാകാരനിൽ നിന്നു് എങ്ങനെ ജന്മമെടുക്കുന്നു എന്നു നോക്കാം. ഒരു കലാകാരന്റെ ഹൃദയം എപ്പോഴും അസ്വസ്ഥമായിത്തന്നെ ഇരിക്കും. കാലദേശാവസ്ഥ

കളുടെ അനന്തങ്ങളായ വ്യതിയാനങ്ങൾ അവന്റെ ഹൃദയത്തിൽ അലതല്ലിക്കൊണ്ടിരിക്കും. കലാസൃഷ്ടിയാണ് അവന്റെ ജീവിതലക്ഷ്യം. ആഹാരാദികളിൽ നിന്ന് സാധാരണ ലഭിക്കുന്ന സുഖം അഥവാ സംതൃപ്തി അവനു സംതൃപ്തിയല്ല. ലക്ഷ്യഭേദത്താൽ അസംതൃപ്തി എല്ലാവർക്കും ഉണ്ടാകാം. പണം കുന്നുകൂട്ടി വയ്ക്കണമെന്ന് ആഗ്രഹിക്കുന്നവന്റെ ജീവിതലക്ഷ്യം പണമാണ്. പണം പണമെന്നായിരിക്കും അവൻ ശ്വസിക്കുന്നത്. അതൊഴിച്ച് ബാക്കിയുള്ള വ്യാപാരങ്ങളെല്ലാം അവന്, യാന്ത്രികങ്ങളായിരിക്കും. കാവ്യസൃഷ്ടിയിൽ ജീവിതസാഫല്യം കാണുന്ന കവിയുടെ മനസ്സ് സദാ അസ്വസ്ഥവും ആശങ്കാപൂർണ്ണവുമാണെന്നുള്ളതിൽ സംശയമില്ല.

പ്രകൃതിസൌന്ദര്യത്തെ സമുചിതശബ്ദങ്ങൾ കൊണ്ട് ആവിഷ്കരിച്ച്, ലോകത്തിന്റെ ന്യൂനവശങ്ങളെ പരിഹരിക്കുവാൻ തൃഷ്ണാലുവായ ഒരു സഹൃദയന്റെ ഹൃദയത്തിൽനിന്നുതന്നെയാണ് യഥാർത്ഥസാഹിത്യം ഉദയം ചെയ്യുന്നത്. സഹൃദയത്വത്തിന് ജന്മാന്തരവാസനയാണ് മുഖ്യഹേതു. പാണ്ഡിത്യവും അഭ്യാസവും അതിനു പോഷകങ്ങളത്രേ. പാണ്ഡിത്യാഭ്യാസങ്ങൾ മാത്രം സിദ്ധിച്ചൊരാളിൽ നിന്ന് യഥാർത്ഥസാഹിത്യം ഉല്പന്നമാകുകയില്ല. നേരെമറിച്ച് വാസനാവൈഭവം മാത്രമുള്ള ഒരുവനിൽ നിന്ന് ഉത്തമസാഹിത്യം ഉടലെടുക്കുകയും ചെയ്യും. പ്രാപഞ്ചികാനുഭവങ്ങളുടെ സംഘട്ടനത്തിൽ ആത്മികമായ ദിവ്യപ്രേരണയാൽ കവിഹൃദയം ദ്രവീകൃതമാകണം. ഹിമം ദ്രവമാകണമെങ്കിൽ ചൂടുപിടിക്കാതെ നിവൃത്തിയില്ല. ഈ ചൂടാണ് വികാരം. വികാരമാണ് സാഹിത്യം എന്നു പറയുന്നതിന്റെയും ആന്തരാർത്ഥം ഇതുതന്നെയാണ്. വ്യാധന്റെ ക്രൂരമ്പേറ്റ് പിടഞ്ഞുവീണ ക്രൗഞ്ചപക്ഷിയെക്കണ്ട് ആദികവിയുടെ ഹൃദയം ദ്രവീകൃതമായി. ഹിംസാലോലുപമായ കിരാതലോകത്തിന്റെ നിഷ്ഠൂരവൃത്തികളാൽ ആ ഹൃദയം അത്യന്തം അസ്വസ്ഥമായും തീരുന്നു. ആ അസ്വസ്ഥതയിൽനിന്ന്; അഥവാ ആ പൈശാചികസംഭവം സൃഷ്ടിച്ച അസംതൃപ്തിയിൽ നിന്ന് ആപാദരമണീയവും, ആകല്പസ്ഥായിയുമായ രാമായണമഹാപ്രപഞ്ചം ആവിർഭവിക്കുന്നു. മലയാളനാട്ടിന്റെ വിജ്ഞാനപരമായ ശോച്യാവസ്ഥയിൽ അസംതൃപ്തനായ എഴുത്തച്ഛന്റെ ആത്മീയസന്താനങ്ങളല്ലേ രാമായണഭാരതാദിഭാഷാഗ്രന്ഥങ്ങൾ.

"സിദ്ധാർത്ഥനെപ്പെറ്റധരിത്രിതന്റെ
അങ്കത്തിലെയ്യേറ്റുകിളിവന്നു വീഴ്കെ
ശിരസ്സുപായും ചില പുല്ലുകൾക്കു-
മിറ്റിറ്റുവീണു തുഹിനോദബാഷ്പം."

പ്രകൃതിമാതാവിനെക്കൊണ്ടുതന്നെ ഇപ്രകാരം കണ്ണീർ പൊഴിപ്പിക്കുന്നത്, സംതൃപ്തിയോ അസംതൃപ്തിയോ എന്ന് സഹൃദയന്മാർ തീരുമാനിക്കട്ടെ.

"എന്തിനു ഭാരതധരേ! കരയുന്നു പാര-
തന്ത്ര്യം നിനക്കു വിധികല്പിതമാണു തായേ!
ചിന്തിക്ക, ജാതിമദിരാന്ധരടിച്ചുതമ്മി-
ലന്തപ്പെടും തനയ,രെന്തിനമേ! സ്വരാജ്യം"

സുഖഭോഗങ്ങളിൽ നിമഗ്നമായി തണുത്തു മരവിച്ചിരിക്കുന്ന ഒരു ഹൃദയത്തിന്റെ നിർജ്ജീവഹാസമാണോ ഇത്.

"കപടലോകത്തിലാത്മാർത്ഥമായൊരു
ഹൃദയമുണ്ടായതാണെൻ പരാജയം."

ഈ പരാജയത്തിനു ഹേതു സംതൃപ്തിയാണോ? ഇങ്ങനെ ഏതൊരു കവിയുടെ കൃതികൾ പരിശോധിച്ചാലും, അവയുടെ എല്ലാം പിന്നിൽ ഒരസ്വസ്ഥത ഒളിഞ്ഞുനില്ക്കുന്നതായി കാണാം.

വികാരമുണ്ടെങ്കിലേ കലയുള്ളൂ. നിർവികാരാവസ്ഥയിൽ അഥവാ മൃതാവസ്ഥയിൽ കലാസൃഷ്ടി നടക്കുകയില്ല. നമ്മുടെ പൌരസ്ത്യശാസ്ത്രകാരന്മാരും ഈ തത്വത്തെ മനസ്സിലാക്കിയിട്ടായിരിക്കണം നിർവികാരസ്ഥിതിരൂപമായ ശാന്തരസത്തെ നാട്യത്തിൽ നിന്നും ബഹിഷ്കരിച്ചു കാണുന്നത്; "അസംതൃപ്തിയിൽ നിന്നാണ് സാഹിത്യം ഉണ്ടാകുന്നത്. സംതൃപ്തി മരണമാണ്. അവിടെ ആശയില്ല, വികാരമില്ല, കവിതയുമില്ല" എന്നിങ്ങനെ സൂക്ഷ്മദൃക്കുകളായ ചില ചിന്തകന്മാർ അഭിപ്രായപ്പെടുന്നതും ഈ അർത്ഥത്തിൽതന്നെ ആയിരിക്കണം. അല്ലാതെ അന്നവസ്ത്രാദികളിലുള്ള അസംതൃപ്തി കാവ്യനിർമ്മിതിക്ക് ഹേതുവായിത്തീരുന്നു എന്നല്ല. പക്ഷേ ഇത്തരം അസംതൃപ്തിയും ഒരു കവിഹൃദയത്തിൽ ശക്തിയായിത്തട്ടുന്നതായാൽ കവിതപുറപ്പെടാം. സ്വാനുഭവംകൊണ്ടായാലും പരാനുഭവം

കൊണ്ടായാലും ഹൃദയത്തിന്ന് ദ്രവീകരണം ഉണ്ടായാൽ മതി. ഹർഷവർദ്ധനൻ, ഭോജൻ മുതലായ സാർവ്വഭൌമന്മാർക്ക് അസംതൃപ്തിയുണ്ടായിരുന്നിരിക്കാനിടയില്ല. അവരിൽ നിന്നും ഉത്തമസാഹിത്യം ഉദയംചെയ്തിട്ടുണ്ടെന്ന് ഒരു ചോദ്യചിഹ്നം നമ്മെ തടഞ്ഞേക്കാം. സാരമില്ല. ഒരു സാഹിത്യോപാസകന്റെ തൂലികയ്ക്ക് ഒരു സാമ്രാജ്യാധിപന്റെ ചെങ്കോലിനേക്കാൾ മഹത്വമുണ്ടെന്ന് മനസ്സിലാക്കി ആ മഹാത്മാക്കൾ തപിച്ചിരിക്കണം. തന്നിമിത്തം അവർ അസംതൃപ്തരായും തീർന്നിരിക്കണം. ആ അസംതൃപ്തിയുടെ സന്താനങ്ങളത്രേ ആ ദിവ്യാത്മാക്കളാൽ സരസ്വതീകണ്ഠത്തിൽ സമർപ്പിതങ്ങളായ അമൂല്യാഭരണങ്ങൾ.

ദൈവത്തിന്നും മനസ്സിലാകാത്ത ശബ്ദസമുച്ചയങ്ങൾ തിരിച്ചും മറിച്ചും കാർന്നുതിന്നുകൊണ്ട് ഒരു അജ്ഞാതജന്തുവായി കഴിയുന്നതിൽ കാളിദാസൻ സംതൃപ്തനായിരുന്നില്ല. ഭാവനാവിമാനത്തിൽക്കയറി ബ്രഹ്മാണ്ഡം മുഴുവൻ പറന്ന്, സുഖദുഃഖസംമിശ്രമായ ജീവിതത്തിന്റെ വിവിധവശങ്ങളെ സരസകാവ്യചഷകങ്ങളിൽ സംഗ്രഹിച്ച് ലോകത്തെ സജീവമാക്കിത്തീർക്കണമെന്നായിരുന്നു ആ പുണ്യവാൻ ആഗ്രഹിച്ചത്.

സുഖസമൃദ്ധിയുടെ അങ്കതലത്തിൽ വിശ്രമിച്ച ശ്രീ സ്വാതിതിരുനാൾ പൊന്നുതമ്പുരാൻ, ശ്രീ കേരളകാളിദാസൻ തുടങ്ങിയ കവീശ്വരന്മാരുടെ ഹൃദയങ്ങൾ കലാതൃഷ്ണയാൽ അസംതൃപ്തങ്ങളാകാതിരുന്നു എങ്കിൽ മയൂരസന്ദേശാദി മഹാകാവ്യങ്ങൾ കൈരളിക്ക് കണികാണാൻ കഴിയുമായിരുന്നോ? ഇപ്രകാരം എക്കാലത്തെ സാഹിത്യകാരന്മാരേയും, സാഹിത്യത്തേയും പരിശോധിച്ചു നോക്കിയാൽ അസംതൃപ്തിയിൽനിന്നു തന്നെയാണ് സാഹിത്യത്തിന്റെ ഉൽപത്തിയെന്നു മനസ്സിലാകും. നമ്മുടെ വിരോധിയായ ഒരുവനാണെങ്കിലും ഹിമവാനിൽ നിന്നാണ് ഗംഗാനദി ഉത്ഭവിക്കുന്നതെന്നു പറഞ്ഞാൽ ശരിവയ്ക്കാനേ നിവൃത്തിയുള്ളൂ.

---

# ആദർശക്കാരനായ അരവിന്ദൻ.

(കെ. സി.)

അരവിന്ദൻ പണ്ഡിതപരീക്ഷാവിജയിയായ ഒരു അവിവാഹിതനാണ്. സർക്കാരുദ്യോഗം അപേക്ഷിച്ചു വാങ്ങത്തക്കവിധം താൻ അത്ര അധഃപതിച്ചിട്ടില്ലെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. വലിയേ വിളിച്ചുകൊടുത്താൽ സ്വീകരിക്കുന്നതിനു വിരോധവുമില്ല. പരീക്ഷായോഗ്യന്മാരൊക്കെ ബുദ്ധിമാന്മാരായിരിക്കണമെന്നില്ലല്ലോ. പക്ഷേ അരവിന്ദന്റെ അഭിപ്രായം അങ്ങിനെ അല്ല. സൌന്ദര്യത്തെ സംബന്ധിച്ചും അദ്ദേഹത്തിനു വിചിത്രമായ അഭിപ്രായമാണുള്ളത്. സൃഷ്ടികലയിൽ ബ്രഹ്മാവിനോളം വൈദഗ്ധ്യം മററാർക്കുമില്ലാത്തതിനാൽ അദ്ദേഹത്തിന്റെ സൃഷ്ടികൾ സുന്ദരമായിരിക്കുകയേ ഉള്ളു എന്നാണ്. ഭാഗ്യവശാൽ അരവിന്ദൻ വിരൂപനല്ല. അദ്ദേഹം ആദർശവാദിയായ ഒരു ദേശീയക്കാരനാണെന്നുള്ളതിന് അന്നാട്ടിൽ മിക്കവാറും പൊതുജനസമ്മതി ലഭിച്ചിട്ടുണ്ട്. ആർക്കും എന്തുസഹായവും അറിഞ്ഞു ചെയ്തുകൊടുക്കണമെന്നുള്ള ആഗ്രഹക്കാരനാണ്. തന്റെ കഴിവിലും കവിഞ്ഞ സഹായങ്ങൾ ചിലപ്പോൾ ചെയ്യാറുണ്ട്. അതു ഗുണത്തേക്കാൾ ദോഷം ചെയ്തുഎന്നും വരാം. ഫലത്തിലല്ല പ്രവൃത്തിയിലാണ് അദ്ദേഹത്തിനു വിശ്വാസം.

കഴിഞ്ഞ രണ്ടാം ലോകമഹായുദ്ധം അമേരിക്കയിൽ രണ്ടു ലക്ഷത്തിൽപരം യുവതികളെ വിധവകളാക്കിത്തീർത്തുകൊണ്ട് അത്രയും അവിവാഹിതരായ യുവാക്കന്മാരെ അങ്ങോട്ടയച്ചുകൊടുക്കുമെങ്കിൽ മാത്രമേ നമുക്കു ആവശ്യമുള്ള ഭക്ഷ്യധാന്യങ്ങൾ ഇങ്ങോട്ടയച്ചുതരു എന്നൊരു പുതിയ വാദം പ്രസിഡൻറു ററൂമാൻ അഖില രാഷ്ട്രസമ്മേളനത്തിൽ അവതരിപ്പിക്കുവാൻ പോകുന്നതായി തന്റെ കമ്മ്യൂണിസ്റ്റ് സഖാക്കൾ മുഖാന്തിരം അരവിന്ദൻ അറിഞ്ഞു. അതിന്റെ പ്രത്യാഘാതമെന്നോണം അദ്ദേഹം ഉടൻതന്നെ ഇവിടെ ഒരു വിവാഹബന്ധത്തിൽ ഏർപ്പെട്ടുകളയാമെന്നും തീരുമാനിച്ചു.

ആററുംപുറത്തു ആമ്യന്റെ മകൾ അംബുജം അനിതരസാധാരണമായ അംഗസൌഷ്ഠവത്തോടുകൂടിയ ഒരു പെൺകൊടിയാണ്. അവൾ ഒൻപതാംക്ലാസ്സ് വിദ്യാർത്ഥിനി ആണെങ്കിലും അവയവങ്ങളുടെ അക്രമപരമായ വളർച്ച കണ്ട് അവളുടെ അച്ഛന് ഭീതിവർദ്ധിച്ചു. വകതിരിവില്ലാത്ത ചെറുപ്പക്കാരുടെ വികാരാവേശത്താൽ വല്ല "ഗുലുമാലുകളും" ഒപ്പിച്ചാൽ പോരായ്മയല്ലേ? അതുകൊണ്ട് തക്കതായ ഒരു "ഗങ്കാച്ചന"ക്കൊണ്ടു കഴിയുന്നതും വേഗത്തിൽ അവളെ വിവാഹം ചെയ്യിച്ച് "സൊല്ല" ഒതുക്കാമെന്ന് ബുദ്ധിമാനായ ആ പിതാവും നിശ്ചയിച്ചു. എന്തിന് ഏറെ പറയുന്നു; അംബുജവും അരവിന്ദനും ഭാര്യാഭർത്താക്കന്മാരാകാനുള്ള ഭാഗ്യവും വന്നുചേർന്നു.

അവരുടെ വിവാഹം സകലവിധ ആഡംബരങ്ങളോടും ഒരുക്കപ്പെട്ടു. കതിർമണ്ഡപം, സദിർവേദി, മേശഅലങ്കാരം, നടപ്പന്തൽ മുതലായ സജ്ജീകരണങ്ങളോടും ആട്ടം, പാട്ട്, മംഗളപത്രസമർപ്പണം, പ്രസന്റുകൊടുപ്പ് മുതലായ പരിഷ്കൃത ചടങ്ങുകളോടും അതു സമംഗളം നിർവഹിക്കപ്പെട്ടു. താരുണ്യത്തിന്റെ തള്ളൽമൂലം തിളച്ചുയരുന്ന വികാരവിശേഷങ്ങളെ വേണ്ടുംവിധം അമർത്തിക്കൊണ്ട് ജ്ജണബാധ്യതയുള്ള ഒരു അപരാധിനിയെപ്പോലെ നമ്രമുഖിയായിട്ടാണ് അംബുജം വിവാഹവേദിയിൽ പ്രവേശിച്ചത്. അവിടെ ഷേർവാണിയും കാലുറകളും ധരിച്ച് രാജൻബാബുവിന്റെ വേഷത്തിൽ അരവിന്ദനും നിന്നിരുന്നു. അവരുടെ വിവാഹം കമ്മ്യൂണിസ്റ്റുകാരായ യുവസ്നേഹിതന്മാരുടെ നിർബന്ധപ്രകാരം വിവാഹവേദിയിൽ അലങ്കരിച്ചുവച്ചിരുന്ന സ്റ്റാലിൻ ധാരയുടെ പടത്തിന്റെ മുമ്പിൽ വച്ച് നാട

കീയമായി നടന്നു. "മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്നുള്ള ഗുരുസന്ദേശത്തിൽ വിശ്വാസമുള്ള എസ്സ്. എൻ. ഡി. പി. ശാഖായോഗക്കാരായിരുന്നു അവിടെ അധികവും സന്നിഹിതരായിരുന്നതു്. അതുകൊണ്ടു് ആ രംഗം വലിയ "ഷീപ്ലവം" കൂടാതെ കഴിഞ്ഞുകൂടി. അനന്തരം കേകയിലും, കാകളിയിലും, കാമനക്കുട്ടൻമട്ടിലും വിരചിതമായ മംഗളപത്രപാരായണംകൊണ്ടും എള്ളിനകത്തെ എണ്ണപോലെയും, പൂവിനകത്തെ മണംപോലെയും നവദമ്പതിമാർ ഇഹത്തിലും പരത്തിലും അഭേദ്യരായിരിക്കട്ടെ എന്നുള്ള ആശിസ്സുകൾ നിറഞ്ഞ പ്രസംഗധോരണികൾകൊണ്ടും അവിടം മുഖരിതമായി. കൈക്കുഞ്ഞിനെ ഇളിയിൽ എടുത്തുകൊണ്ടു് ഗർഭിണികളായ അദ്ധ്യാപികമാരും രംഗങ്ങൾ ആരംഭിച്ചു് ചരിതാർത്ഥരായി. പ്രസൻറുകൊടുപ്പുബഹളമാണു് പിന്നീടുണ്ടായതു്. പുതിയ വലിയ മുതലാളിമാരുടെ പഴയ അമ്മമാർ പത്തും നൂറും രൂപയുടെ പച്ചനോട്ടുകൾ മടിക്കെട്ടിൽ നിന്നും എടുത്തു് മടക്കുകൾ നിവർത്തി മാലോകരെ കാണിച്ചു് നവദമ്പതിമാർക്കു് നൽകി അവരിൽ നിന്നും ഓരോ ചെറുനാരങ്ങ രസീതായി വാങ്ങുന്ന രംഗം തൊഴിലുള്ള ഏതു മനുഷ്യൻെറയും ക്ഷമയെ പരീക്ഷിക്കുവാൻ തികച്ചും പര്യാപ്തമായിരുന്നു. പക്ഷേ അടുത്ത ഐറ്റമായ സദ്യയുടെ സ്വാദു് ഓർത്തു് ആരും അക്ഷമ കാണിച്ചില്ല. അരി ഇല്ലാത്ത ഇക്കാലത്തും അൻപതുപറ അരിയുടെ സദ്യയാണു് നടന്നതു്. അവരവരുടെ റേഷൻകൂടി കൊണ്ടുപോരണമെന്നു് ക്ഷണക്കത്തിൽ ഒരു കുറിപ്പുണ്ടായിരുന്നു എങ്കിലും ആരും അതുകൊണ്ടുപോരേണ്ടതായിട്ടില്ലായിരുന്നു. സർക്കാരിൻെറ നിശിതാസ്ത്രങ്ങൾക്കുള്ള പ്രത്യസ്ത്രങ്ങൾ സാക്ഷരതചത്തിൽ മികച്ചു നിൽക്കുന്ന ഇവിടുത്തെ ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരുടെ മസ്തിഷ്ക്കങ്ങളിൽ നിർമ്മാണം കിടക്കുമ്പോൾ പാവപ്പെട്ട സർക്കാർ എന്തുചെയ്യും? എല്ലാംകൊണ്ടും വിവാഹം മോടിയായി കഴിഞ്ഞുകൂടി. രണ്ടായിരം രൂപയുടെ പണവും പണ്ടങ്ങളും നവദമ്പതികൾക്കു ലഭിച്ചപ്പോൾ അത്രത്തോളമുള്ള പ്രമാണമില്ലാത്ത കടങ്ങളും ആമ്യൻെറ ചുമലിൽ വന്നു ചേർന്നു. പണമില്ലാത്ത പെണ്ണുങ്ങളെ പഠിപ്പുള്ള ആണുങ്ങൾക്കു വേണ്ടാതെ വന്നിരിക്കുന്ന കാലമല്ലേ? പഠിത്തത്തിനു ചിലവായ പണമെങ്കിലും പെണ്ണിൻെറ അച്ഛനോടു വാങ്ങാതെ ഒരു വിവാഹമുണ്ടോ? ഏതായാലും ആമ്യൻെറ ജീവിതത്തിലെ ഒരു പ്രധാനചുമടു് ഇറക്കിതാഴെ വച്ചതുപോലുള്ള ഒരു ആശ്വാസം അയാൾക്കു് അനുഭവപ്പെട്ടു.

II

മധുവിധു കൊണ്ടാടുവാൻ അംബുജവും അരവിന്ദനും അവരുടെ സ്വദേശമായ പൊന്മനയിൽ നിന്നു നാഗരികതയുടെ നടനരംഗമായ തിരുവനന്തപുരം സിററിയിലേക്കു പോന്നു. പുതുമകൾ നിറഞ്ഞ ഒരു പുതിയ ലോകമാണു് അവർ അവിടെ കണ്ടതു്. കമനീയമായ കാഴ്ചബംഗ്ലാവിൻെറ കടകപ്രദേശങ്ങളിലും നവീനമായ നക്ഷത്രബംഗ്ലാവിൻെറ നികുഞ്ജങ്ങളിലും, ശാന്തമായ ശംഖുംമുഖംമണൽപരപ്പിലും അവർ പരസ്പരം കൈകൾ കോർത്തുപിടിച്ചു് സായാഹ്നസവാരിചെയ്തു. വെൺമണി ശ്ലോകങ്ങൾ ചൊല്ലിരസിച്ചു. ആശാൻെറയും, വള്ളത്തോളിൻെറയും നായികമാരുടെ നടപ്പും, ഇരിപ്പും, കിടപ്പും അനുഭവരസത്തോടുകൂടി അവർ അഭിനയിച്ചു. അന്യർ അവരുടെ സ്വച്ഛന്ദവിഹാരത്തെ ചിലപ്പോഴൊക്കെ പ്രതിബന്ധപ്പെടുത്തി എങ്കിലും ലഭിച്ച സന്ദർഭങ്ങൾ ഒന്നും അവർ പാഴാക്കിയിരുന്നില്ല. ചിറകുണ്ടായിരുന്നു എങ്കിൽ അവർ ഒന്നിച്ചു് ആകാശത്തിൻെറ അനന്തതയിലേക്കു പറക്കുമായിരുന്നു. ഒരു ദിവസം സന്ധ്യാവേളയിൽ അവർ ശംഖുംമുഖം കടൽപുറത്തു് പ്രണയലീല തുടരുമ്പോൾ അകലെ പശ്ചിമചക്രവാളത്തിൽനിന്നും രണ്ടു നകല്പാട്ടു് മുകളിലായി കനകതൈലം പൂശിയ പള്ളിയോടംപോലെ പനിമതിവന്നുദിച്ചു. താഴെ നീലിമയാർന്ന സമുദ്രത്തിൽ കൂടി അതിൻെറ കനകപ്രഭ മിന്നിത്തിളങ്ങി തിരക്കരിവരെ നീണ്ടുവന്നു് അവരിൽ വേലിയേററം വരുത്തി. അംബുജം അവളുടെ കരങ്ങൾ രണ്ടും ഉയർത്തിപ്പിണച്ചുകൊണ്ടു് ശരീരം മുഴുക്കെ ഉരുണ്ടുകയറി വന്ന കോരിത്തരിപ്പോടുകൂടി "ഇവിടം ഒരു വിജനപ്രദേശമായിരുന്നെങ്കിൽ" എന്നു പറഞ്ഞു

അഭ്യോക്തിയിൽ വിരമിച്ചു. അയിരുന്നെങ്കിൽ? പറയൂ! തങ്കം!! പറയൂ!!! അരവിന്ദൻ അക്ഷമനായി ചോദിച്ചു. ആ ചോദ്യത്തിനു മറുപടി നൽകാതെ അവൾ അവളുടെ ചഞ്ചലനയനങ്ങളെ വികസിപ്പിച്ചു്, ഇട്ടുഇട്ടത്ത അധരപുടങ്ങളെ വിടുത്തി ധവളനിർമ്മലമായ ദന്തനിരകളിൽശശികമാരന്മാരെ അണിനിരത്തിക്കൊണ്ടു് അരവിന്ദനു് ഒരുമ്മള്ളകൊടുത്തു. അതിനുശേഷം അവരുടെ പ്രണയകലഹം എങ്ങിനെ പര്യവസാനിച്ചു എന്നു് ഞാൻ ഇവിടെ പറയുന്നില്ല.

III.

ഓണം സമീപിച്ചുപോയതിനാൽ അവർ മനസ്സില്ലാമനസ്സോടെ തിരുവനന്തപുരം പട്ടണം വിടേണ്ടതായിവന്നു. കച്ചേരികളും, കാളേജുകളും പൂട്ടി വിദേശികളായ ഉദ്യോഗസ്ഥന്മാരും, വിദ്യാർത്ഥികളും, ഹോട്ടൽ ജോലിക്കാരും, അവരവരുടെ നാട്ടിൽ എത്തുവാൻ വെമ്പലോടുകൂടി ട്രാൻസ്പോർട്ടു് ആഫീസിലും, റെയിൽ വേസ്റ്റേഷനിലും തടിച്ചുകൂടി. അവിടെ അവർ ഒരു ഇംഗ്ലീഷു ഭാഷാലിപി (Q) സൃഷ്ടിച്ചുകൊണ്ടു കാത്തുനിന്നു. അക്കൂട്ടത്തിൽ ട്രാൻസ്പോർട്ടാഫീസിന്റെ മുമ്പിൽ നമ്മുടെ നവദമ്പതിമാരും ഉണ്ടായിരുന്നു. വണ്ടികൾ പലതും പോയിക്കഴിഞ്ഞു. രാത്രി എട്ടിനുള്ള അവസാനത്തെ വണ്ടി മാത്രമേ ശേഷിച്ചിട്ടുള്ളു. സ്ത്രീകൾ അബലകളായതുകൊണ്ടു് അവരെ വണ്ടിയിൽ ആദ്യം കയററണമെന്നുള്ള അരവിന്ദന്റെ അഭിപ്രായപ്രകടനം വീണ്ടും ഉണ്ടായി. ആണുങ്ങളോടൊപ്പം ഉന്തിത്തള്ളിക്കയറുവാനുള്ള സ്വാതന്ത്ര്യം പെണ്ണുങ്ങൾക്കു നിഷേധിക്കപ്പെടുന്നതിൽ അംബുജം കുണ്ഠിതപ്പെട്ടു. പന്തനക്കാരനായ അരവിന്ദൻ എന്തറിഞ്ഞു്. കയ്യിൽ ബാഗും തൂക്കിപ്പിടിച്ചു് ഒററയ്ക്കു ചുറുചുറുക്കായി നടന്നുവന്നതായ കാളേജ്വിദ്യാർത്ഥിനികൾ വണ്ടിയുടെ മഡ്ഗാർഡിലും മററും ചാടിക്കയറി ഇരിക്കുന്നതുകണ്ടപ്പോൾ അവരുടെ തോന്ന്യാസത്തെക്കുറിച്ചു് അരവിന്ദൻ മുറുമുറുത്തു. ഏതായാലും ട്രാഫിക് ഇൻസ്പെക്ടറവന്നു് നല്ലവാക്കു പറഞ്ഞു് അവരെയും മററുസ്ത്രീകളെയും വണ്ടിക്കുള്ളിൽ കയററി ഇരുത്തി. ആണുങ്ങൾ അവരവരുടെ ബലാബലംപോലെ പ്രവേശിച്ചുകൊള്ളുവാനും അനുവദിച്ചു. കാട്ടിനകത്തു അഴിച്ചുവിട്ട വേട്ടനായ്ക്കളെപ്പോലെ അവർഇരച്ചുകൊണ്ടു പരസ്പരം ഇടിച്ചും തൊഴിച്ചും, തെക്കിയും ഞെരുങ്ങിയും വണ്ടിയിൽ തള്ളിക്കയറുവാൻ തുടങ്ങി. കച്ചേരികൊണ്ടു് ഉപജീവിക്കുന്ന കുടിവക്കീലന്മാരും, അവരുടെ വലയിൽ കുരുങ്ങിയ വ്യവഹാരപ്രിയന്മാരായ ഗൃഹസ്ഥന്മാരും, ചന്തക്കച്ചവടക്കാരും, വാദ്ധ്യാന്മാരും എല്ലാം അവരുടെ രണ്ടാംമുണ്ടു കളഞ്ഞും, ഉടുപ്പുകൾ കീറിയും, കടകൾ ഒടിച്ചും അവയവങ്ങളെ ഒന്നൊന്നായി കുത്തിച്ചെലുത്തി വണ്ടിക്കുള്ളിലാക്കി. മുക്കാൽഭാഗം "കൊട്ടാത്തുണിക്ക്" മുഴുഹസ്തി നടത്തി ഉടുതുണികീറുന്ന നമ്മുടെ ആളുകൾക്കു് ഇതൊന്നും ഇക്കാലത്തു് പുത്തരിഅല്ലല്ലൊ! ദൈവമേ! ഈ പരിഷ്കാരങ്ങൾ എല്ലാം മനുഷ്യരെ ഏതൊരു മായാലോകത്തിലേക്കാണു് സന്നദ്ധമാക്കുന്നതെന്നു് ആററിഞ്ഞു അവിടെയും അവർ എത്രകാലം ഏഉ ചാണക്യന്റെ കാലംവരെ കിടക്കേണ്ടതായിവരും? പോകട്ടെ—അതൊന്നും നമുക്കിവിടെ ചിന്താവിഷയമേ അല്ല. വണ്ടിക്കുള്ളിൽ പിൻനിരകളിൽ ഒന്നിൽ ഇരിക്കുവാനുള്ള സീററു് അംബുജത്തിനും മുൻനിരകളിൽ ഒരിടത്തു് പിടിച്ചുതൂങ്ങിനിൽക്കുവാനുള്ള എടം അരവിന്ദനും ലഭിച്ചു. 36 പേർ കയറേണ്ട ആ വണ്ടിയിൽ 96 പേർ കയറിക്കഴിഞ്ഞു. വിമാനംവഴി ചന്ദ്രഗോളത്തിലേക്കു പറക്കുവാൻ ററിക്കററും വാങ്ങിയിരിക്കുന്ന അമേരിക്കൻ സഞ്ചാരികളുടെ ചങ്കുററത്തെയും ജയിക്കുന്ന ധീരതയോടുകൂടി വണ്ടിയിൽ കയറിയിരിക്കുന്ന ആ സാഹസികരായ 96 വണ്ടിരാജ്യസഞ്ചാരികളേയും വഹിച്ചുകൊണ്ടു് രാത്രി കൃത്യം എട്ടുമണിയോടുകൂടി ആ ഭ്രാന്തുപിടിച്ച യന്ത്രശകടം രാജധാനിയിൽ നിന്നും രണ്ടാംപട്ടണമായ കൊല്ലത്തേക്കു പുറപ്പെട്ടു. അംബുജം ഒരുകിൽ ഇരുന്നു് വെളളിത്തിരയിൽ എന്നോണം വെളിയിൽ നിമിഷംപ്രതി മാറിമാറി വന്നുകൊണ്ടിരിക്കുന്ന കടകമ്പോളങ്ങളേയും, ഹര്യഹർമ്മ്യങ്ങളേയും, പ്രകൃതിവിലാസങ്ങളേയും കണ്ടുരസിച്ചും സ്വന്തം കണവൻ വണ്ടിക്കുള്ളിൽ അടിഉലഞ്ഞു് മററുള്ളവരുടെ മേൽ മറിയുവാൻ ഭാവിക്കുന്നതു കണ്ടു മന്ദഹ

സിച്ചും; കുളിർകാറേററു് സുഖിച്ചും സാവധാനം സുഷുപ്തിയിൽ ലയിച്ചു. അരവിന്ദൻ അടുത്തു മുമ്പിൽ ഇരുന്നിരുന്ന ലാക്കാരളു് വിദ്യാർത്ഥിയായ ഒരു യുവസ്നേഹിതനുമായി സ്വയം പരിചയപ്പെട്ടു് പരസ്പരം സംഭാഷണത്തിൽ ഏർപ്പെടുകയും ചെയ്തു. വണ്ടി ചില വെട്ടുകളിലും കണ്ടുകളിലും വീഴുമ്പോൾ ഉണ്ടായ ഉലച്ചിലിൽ അംബുജം ഞെട്ടിഉണരുകയും അരവിന്ദൻ നിന്നു കുണുങ്ങുന്നതു കണ്ടു ലജ്ജിച്ചു് മിഴികൾ പൂട്ടുകയും ചെയ്തിരുന്നു. അങ്ങിനെ മൈലുകൾ അധികം സഞ്ചരിച്ചു. വണ്ടി കൊട്ടിയം കവലയ്ക്കു അല്പംതെക്കുള്ള ഒരു ചെറിയ കയററം കയറുവാൻ ഭാവിച്ചപ്പോൾ അരവിന്ദൻ അയ്യാളുടെ പുതിയ സ്നേഹിതനുവേണ്ടി "വണ്ടി നിത്തണം—ആൾ ഇറങ്ങണം" എന്നു ഉച്ചത്തിൽ വിളിച്ചുപറഞ്ഞു അവിടം മിക്കവാറും ഒരു വിജനപ്രദേശം ആയിരുന്നു. കൊല്ലത്തേക്കു പിന്നീടു ഏഴുമൈലുകൾകൂടി സഞ്ചരിക്കേണ്ടതായിട്ടുണ്ടായിരുന്നു. അംബുജം കണ്ണുകൾ തുറന്നു. അരവിന്ദൻ വണ്ടി നിത്തുവാനായി വീണ്ടും വിളിച്ചു അതിനെത്തുടൎന്നു് ആ സ്നേഹിതൻ എഴുന്നേററുനിന്നുകൊണ്ടു് അദ്ദേഹം ഇരുന്നിരുന്ന സീററു് അരവിന്ദനു് സമ്മാനിച്ചു. പെട്ടെന്നു വണ്ടിനിന്നു, ലൈററു അണഞ്ഞു. രമണൻ, അതായിരുന്നു. ആ സ്നേഹിതന്റെ പേരു്, വെളിയിലേക്കു ഇറങ്ങി നടന്നുകഴിഞ്ഞു പിറകെ അംബുജവും. പരവൂർ പൊഴിക്കരയിൽനിന്നും ആഞ്ഞടിച്ചുകൊണ്ടിരുന്ന അക്രമിയായ അറബിക്കാററു് അവളുടെ വസ്ത്രാഞ്ചലത്തിൽ പിടികൂടി. അവൾ അതു് അത്ര കാര്യമാക്കിയില്ല. മാദകമായ ഓണനിലാവു് അവിടെങ്ങും പാലൊളിവീശി മന്മഥകഥാഗന്ധം പരത്തിയിരുന്ന മന്ദപവനൻ അടുത്തുള്ള മാംതോപ്പിൽ ഓടികളിക്കുന്നതുപോലെ തോന്നി വിജനമായ വിളകളുടെ നടുവിൽകൂടിയുള്ള വിശാലമായ രാജപാതയിൽ അന്നുരാത്രി നവോഢയായ ഒരു സുന്ദരിയേയും സുകുമാരനായ ഒരു യുവാവിനേയും ഒന്നിച്ചു ഇറക്കിവിട്ടിട്ടു് ഹോ! ഹോ!! എന്നു പറഞ്ഞുംകൊണ്ടു് ആ യന്ത്രവിശേഷം ഓടിമറഞ്ഞു. അതിന്റെ വെളിച്ചത്തിൽ കണ്ടതായ നീണ്ടരാജപാത അംബുജം കൗതുകത്തോടുകൂടി നോക്കിനിന്നു.

## IV

പത്തുമണിയോടുകൂടി ആ വണ്ടി കൊല്ലം ട്രാൻസ്പോർട്ടാഫീസിൽ വന്നുചേർന്നു. അവിടെനിന്നും ബോട്ടുകടവിലേക്കു കഷ്ടിച്ചു ഒരു വിളിപ്പാടെ ദൂരമുണ്ടായിരുന്നൊള്ളു. അവിടെ കരുനാഗപ്പള്ളി, കായംകുളം, ആലപ്പുഴ എന്നിങ്ങനെ വടക്കൻദേശങ്ങളുടെ പേരുകൾ വിളിക്കുന്നുണ്ടായിരുന്നു. ചുണ്ടിപ്പിള്ളരായ ചുമട്ടുകാർ വണ്ടിക്കു ചുററുംകൂടി യാത്രക്കാരിൽ നിന്നും പെട്ടികളും, കിടക്കകളും പിടിച്ചുപറിച്ചു് അവരുടെ തലയിൽ ചുമന്നുകൊണ്ടു് നടപ്പുതുടങ്ങി. അക്കൂട്ടത്തിൽ അരവിന്ദന്റെ കയ്യിലിരുന്ന പെട്ടിയും ഒരുത്തൻ കരസ്ഥമാക്കി വണ്ടിയിൽ നിന്നും എല്ലാരും ഇറങ്ങികഴിഞ്ഞു ഒരാൾ മാത്രം പിൻസീററിന്റെ കോററത്തു് മൂടിപ്പുതച്ചു ഇരിപ്പുണ്ടു്. അരവിന്ദൻ വാതുക്കൽ ചെന്നുനിന്നു് "എന്താ! അംബു!! ഇറങ്ങുന്നോ? എന്നു് പ്രണയംകലർത്തി ചോദിച്ചു . മറുപടി ഒന്നും ഉണ്ടായില്ല. "എന്താ! ഉറക്കമാണോ" എന്നു പരിഹാസം കലർത്തിച്ചോദിച്ചു. അനക്കമില്ല. പരിഭവമാണോ! തങ്കം!! എന്നു പറഞ്ഞുകൊണ്ടു് അയാൾ വണ്ടിക്കകത്തേക്കു പ്രവേശിച്ചതും ആ വണ്ടിയിലെ ബലിഷ്ഠനായ ഡ്രൈവർ ബലിയാതു് കൈക്കുപിടിച്ചു് അയാളെ വെളിയിലേക്കു എറിഞ്ഞതു ഒന്നിച്ചുകഴിഞ്ഞു. അരവിന്ദൻ തറയിൽ നിന്നും പൂച്ചക്കാലൻ എഴുന്നേററു് ഒന്നും സംഭവിക്കാത്തമട്ടിൽ ഡ്രൈവറോടു ചോദിക്കുകയാണു് "എടോ! ഇതു മര്യാദ ആണോ?" എന്നു്.

ഡ്രൈവർ:—എടാ—പോടാ—എന്നു് തന്റെ വീട്ടുകാരെ വിളിക്കണം.

അര:—ആരെയാണു വിളിച്ചതു്.

ഡ്രൈ:—അതിനു വേറെ ആണുങ്ങളുണ്ടു്.

അര:—ആണുതന്നെയാണു വിളിച്ചതു്.

ഡ്രൈ:—ഉം! വി-ളി-ക്കും!

അര:—വിളിച്ചാൽ?

ഡ്രൈ:—വിളിച്ചാൽ നിന്റെ സിലണ്ടർപൊട്ടിക്കും.

അപ്പോഴേക്കു് അവിടെ പിള്ളേരുടെ കൂക്കുവിളിയും ആൾക്കൂട്ടവുമായി. ട്രാഫിക്ഇൻസ്പെക്ടർ ഓടി എത്തി.

അര:—കണ്ടക്റ്റർ! എന്തു മര്യാദകേടാണു നിങ്ങളുടെ ഡ്രൈവർ കാട്ടുന്നതു്.

ഇൻ:—(കണ്ടക്റ്റർ എന്നു വിളിച്ചതിലുള്ള അമർഷം അടക്കിക്കൊണ്ടു്) ഹെ! എന്താണു!! കാര്യം പറയൂ?

അര:—സർക്കാരിൽനിന്നും അഭ്യസ്തവിദ്യരെ ഈവക ജോലികൾക്കു നിയമിച്ചിരിക്കുന്നതിന്റെ വിശേഷം ഇങ്ങിനെ ആണോ?

ഇൻ:—ഗീർവാണം ഒന്നും പ്രസംഗിക്കേണ്ടാ. കാര്യം വല്ലതുമുണ്ടെങ്കിൽ പറഞ്ഞാൽ മതി.

ഡ്രൈ:—അയാൾക്കു പിരിലൂസാണു സാർ.

ഇൻ.—അലിയാരെ! മിണ്ടാണ്ടിരിക്കൂ.

ഡ്രൈ:—തരമില്ല സാർ! കെട്ടിയവളെ കൊടുത്തേച്ചുള്ള ഉദ്യോഗം അലിയാർക്കു വേണ്ട

ഇൻ:—എന്താണു അലിയാരു പറയുന്നതു്?

ഡ്രൈ:—അലിയാരു പറയുന്നു—മിസ്സിസ്സ് അലിയാരു വണ്ടിക്കകത്തു ഇരിക്കുന്നു—എന്നു്. അവളെ തങ്കം, പൊന്നെ എന്നൊക്കെ വിളിച്ചുകൊണ്ടു് ഈ സിമ്പളൻ ഡ്റയലിവർ വന്നിരിക്കുന്നു... എന്നു്.

അതുകേട്ടു് അവിടെ നിന്നവരൊക്കെ ചിരിച്ചു.

അര:—എന്റെ ഭാര്യയെ ആണു ഞാൻ വിളിച്ചതു്.

അവൾ കെട്ടിയവനിറങ്ങിപ്പോയി എന്നൊരു ശബ്ദം വണ്ടിക്കുള്ളിൽനിന്നും പുറപ്പെട്ടു.

V

അംബുജം:—ദേ! പെട്ടി എടുത്തോ? ആ ചോദ്യം അവൾ വീണ്ടും ആവർത്തിച്ചു.

രമണൻ:—തിരിഞ്ഞുനോക്കി. അത്ഭുതപരതന്ത്രനായി നിന്നു.

അം:—പെട്ടി എടുത്തില്ലേ?

രമ:—ഭവതിക്കു് ആൾ മാറിപ്പോയി എന്നു തോന്നുന്നു.

അം:—എന്തു്? നിങ്ങളാണോ വണ്ടിയിൽ നിന്നും ഇറങ്ങിയതു്. അയ്യോ!! വണ്ടി നിർത്താൻ പറയൂ? വണ്ടിനിർത്തണം! എന്നു് അവളും വിളിച്ചു.

രമ:—അതാ വണ്ടി ആ വളവുകഴിഞ്ഞു. ഇനി വിളിക്കുന്നതുകൊണ്ടു പ്രയോജനമില്ല. ഭവതി അരവിന്ദന്റെ ഭാര്യ അംബുജം അല്ലേ?

അം:—അയ്യോ! ഞാൻ ഇനി എന്തുചെയ്യും? എന്നെ കാണാഞ്ഞു് അദ്ദേഹം ഇപ്പോൾ മരിക്കും. അവൾ കരയുവാൻ തുടങ്ങി.

രമ:—ഒരു കാര്യമുണ്ടു്. ഭവതി ഇനി ബുദ്ധിപൂർവ്വം പെരുമാറിയില്ലെങ്കിൽ നമുക്കു രണ്ടു കൂട്ടർക്കും ആപത്താണു്.

അം:—അയ്യോ! ഇതിലും വലിയ ആപത്തുണ്ടോ?

രമ:—ഉണ്ടു്.

അം:—എന്താണതു്?

രമ:—മുതൽനാശം! ദേഹോപദ്രവം!! ചാരിത്രഭംഗം!!! ജീവഹാനി!!!!

അം:—എന്തെന്തു്? ചാരിത്രഭംഗമോ?

രമ:—അതെ ഇവിടം കുപ്രസിദ്ധറൗഡിയായ "മൈതീന്റെ" വിഹാരരംഗമാണു്. സന്ധ്യ കഴിഞ്ഞാൽ പുരുഷന്മാർപോലും തനിയെ സഞ്ചരിക്കാറില്ല. പെണ്ണുപിടി, പിടിച്ചുപറി, പിച്ചാത്തിക്കുത്തു് ഇതെല്ലാം ഇവിടുത്തെ ദിനസംഭവങ്ങളാണു്.

അം:—നിങ്ങളെപ്പോലുള്ളവർ ഈനാട്ടിൽ ഉണ്ടായിട്ടും ഫലമില്ലേ?

രമ:—മൈതീൻ ഭവതി വിചാരിക്കുന്നതുപോലെ നിസ്സാരനല്ല. അഭ്യാസമുറകൾ നല്ല നിശ്ചയമാണു്. ആരോടും എതിർക്കും എന്തും പ്രവർത്തിക്കും.

അം:—പോലീസിനും ഭയമാണോ?

രമ:—അവർക്കെന്തുവേണം പണം പോരെ? അവരാണു് അവനെ ഇത്ര വലുതാക്കിയതു്. പക്ഷെ ഇപ്പോൾ മി. ചന്ദ്രശേഖരൻനായർ ഇവനെ തിരക്കിനടക്കുന്നുണ്ടു്. അദ്ദേഹം ആൾ സമർത്ഥനാണു്. എനിക്കറിയാം. ഞങ്ങൾ ഒന്നിച്ചു പഠിച്ചിട്ടുണ്ടു്. വളർത്തിക്കൊല്ലുക എന്നുള്ളതാണല്ലോ ലോകനീതി.

അം:—അങ്ങേക്കു എന്താണുദ്യോഗം?

രമ:—ഞാൻ ഇന്നും ഒരു വിദ്യാർത്ഥിയാണു്.

അം:—ശരി. ഞാൻ എന്തുചെയ്യണമെന്നാണു് അങ്ങു ഉപദേശിക്കുന്നതു്?

രമ:—നാം രണ്ടാളും ഇവിടെ ഒന്നിച്ചു സഞ്ചരിക്കുന്നതു് നമുക്കു രണ്ടാൾക്കും ആപത്താ

ണ്ടു്. എൻെറ വീട്ടിലേക്കു ഇവിടെ നിന്നും രണ്ടുമൈൽ ദൂരമുണ്ടു്.

അം:—അയ്യോ! എന്നെ തനിയെ വിട്ടിട്ടുപോകണമെന്നാണോ അങ്ങുദ്ദേശിക്കുന്നതു്?

രമ:—ഒരിക്കലുമല്ല. അതാ! ആ വിളയിൽ കാണുന്നതായ പടർപ്പൻമാവിൻെറ ചുവട്ടിൽ അല്പസമയം ഭവതി തനിയെ ഇരിക്കണം. കൂടാരത്തിനുള്ളിൽ ഇരിക്കുന്നതുപോലെ ആരും കാണാതെ ഭവതിക്കു് അവിടെ ഇരിക്കാം. ഞാൻ വീട്ടിൽപോയി മാററാളുകളുമായി ഒരു നാഴികയ്ക്കുള്ളിൽ മടങ്ങിവരാം.

അം:—അതുവരെ ഞാൻ എങ്ങിനെ തനിയെ ഇരിക്കും?

രമ:—ആദർശവാദിയായ അരവിന്ദൻെറ ഭാര്യ അംബുജത്തിനു ആ ധൈര്യം ഉണ്ടാകയോ?

അം:—എന്നാൽ എന്നെ മാഞ്ചുവട്ടിൽ ആക്കിയിട്ടുപോകണം.

രമ:—അതാവാം.

രമണൻ അംബുജത്തെയുംകൊണ്ടു് പൊളിഞ്ഞുകിടന്നിരുന്ന കയ്യാല അരികിൽ പെട്ടെന്നു ചെന്നുനിന്നു. അയാൾ കയ്യാലയ്ക്കു മുകളിൽ കയറിനിന്നുകൊണ്ടു് അംബുജത്തെ കൈക്കു പിടിച്ചുയർത്തി വിളയിൽ പ്രവേശിപ്പിച്ചു. ആ പിടിവിടാതെ മാഞ്ചുവട്ടിൽ കൊണ്ടുപോയി ഒരു കൈകൊണ്ടു് വള്ളിലതാപടലം കിടന്നിരുന്ന ഒരു ശിഖരത്തെ ഉയർത്തി അതുവഴി അംബുജത്തെ അകത്തേക്കു തള്ളിവിട്ടു. "ഞാൻ ഇതാ വന്നുകഴിഞ്ഞു; ഭവതി അതുവരെ ധൈര്യമായി ശബ്ദിക്കാതെ ഇരിക്കണം." എന്നു മന്ത്രിച്ചുകൊണ്ടു് ആ ശിഖരത്തെ പൂർവ്വനിലയിൽ വിട്ടിട്ടു് അതിശീഘ്രം വീട്ടിലേക്കു നടന്നു.

ഒരു വിജനപ്രദേശത്തു് അന്ധകാരാവൃതമായ ലതാഗൃഹത്തിനുള്ളിൽ അർദ്ധരാത്രി സമയം തനിയെ ഇരിക്കേണ്ടതായിവന്ന വിധിയെ പഴിച്ചുകൊണ്ടു് അവൾ എത്രനേരം ചിന്താമഗ്നയായിട്ടിരുന്നു എന്നറിഞ്ഞുകൂട. ഒരു മനുഷ്യശരീരം അവളെ സ്പർശിക്കുന്നതായി അവൾക്കു് അനുഭവപ്പെട്ടു. അനുക്ഷണം അവൾ ബലിഷ്ഠമായ പുരുഷഹസ്തങ്ങൾക്കുള്ളിൽ അമർന്നു. അയ്യോ! എന്നൊരു വിളി അവളിൽ നിന്നും പെട്ടെന്നു് ഇടറിയ സ്വരത്തിൽ പുറപ്പെട്ടു. ഇതിനാരാണോ ഈ വിദ്യകൾ എല്ലാം പ്രയോഗിച്ചതെന്നു് അവൾ പരുഷമായി പറഞ്ഞു. പിടിയിൽനിന്നും വേർപെടാൻ ശ്രമിച്ചു. "ശ്രമിക്കേണ്ടാ! കുഞ്ഞേ! മൈതീനാണു പിടിച്ചിരിക്കുന്നതു്. തലപോയാൽ പുല്ലുമാത്രം." ഇത്രയും കേട്ട ക്ഷണത്തിൽ അവൾ ഒരു സിംഹിയെപ്പോലെ ഗർജ്ജിച്ചുകൊണ്ടു് പല പരാക്രമങ്ങളും കാണിച്ചു. അല്പസമയത്തിനു മുമ്പിൽ കൊട്ടിയം കവലയിൽ നിന്നപ്പോൾ "ശിങ്കാരത്തിൻെറ ശിപാർശ ഫലിച്ചില്ലെന്നും, യജമാനൻ പുറപ്പെട്ടിട്ടുണ്ടെന്നും ഒരു കുറിപ്പു് മൈൻ ബസ്സുകാർവഴി മൈതീനു ലഭിച്ചു. അയാൾ ഉടൻതന്നെ തൻെറ സെററുകാരിൽനിന്നും തെററി മറഞ്ഞു് മാഞ്ചുവട്ടിൽപോയി പതുങ്ങി. അപ്പഴാണു് അംബുജവും രമണനും അതേ മാഞ്ചുവട്ടിൽ ചെന്നുചേർന്നതു്. അവരുടെ സംഭാഷണത്തിൻെറ അവസാനഭാഗം ശ്രവിച്ചുകൊണ്ടിരുന്ന മൈതീൻ ചന്ദ്രികയുടെ വെളിച്ചത്തിൽക്കൂടി പ്രവേശിച്ചതായ അംബുജത്തിൻെറ കോമളവിഗ്രഹം ഒരു നോക്കു കണ്ടതോടുകൂടി തലപോയാലും വേണ്ടില്ല; ഒരു കൈനോക്കുക തന്നെ എന്നുറച്ചു. പൈശാചികമായ ആ തീരുമാനത്തിൻെറ പ്രവൃത്തിയാണു് അനന്തരം അവിടെ നടന്നതു്. പക്ഷേ ദൈവം അതിനു് പൂർണ്ണമായും അനുകൂലിച്ചില്ല. ആ സന്ദർഭത്തിൽ ഒരു കാർ റോഡിൽ വന്നുനിന്നു. മാഞ്ചുവട്ടിൽനിന്നും പുറപ്പെട്ട രോദനം കാറിൽ ഇരുന്നിരുന്നവരുടെ ശ്രവണപുടങ്ങളിൽ പതിഞ്ഞു. ഇൻസ്പെക്ടർ മി. ചന്ദ്രശേഖരൻനായരും രണ്ടു മൂന്നു കാൺസ്റ്റബിൾമാരും വണ്ടിതുറന്നു് വെളിയിലേക്കു ചാടിയിറങ്ങി മാഞ്ചുവട്ടിലേക്കു ഓടി എത്തി, തറപററം കിടന്നിരുന്ന ശാഖകൾ അവരിൽ ഒന്നുരണ്ടുപേർ ഉയർത്തി. അതോടുകൂടി വ്യാഘ്രത്തിൻെറ പിടിയിൽനിന്നും വേർപെട്ട മാൻപേടയെപ്പോലെ അംബുജം പരവശയായി ഇരുളടഞ്ഞ ലതാഗൃഹാന്തരത്തിൽനിന്നു ചന്ദ്രിക നിറഞ്ഞ വിളയിലേക്കു ചാടി മി: ചന്ദ്രശേഖരൻനായരുടെ മുമ്പിൽ അവൾ മൂർച്ഛിച്ചു നിലംപതിച്ചു. പിറകെ മിന്നിത്തിളങ്ങുന്ന ഒരു കഠാരിയുമായി മൈതീൻ ഇൻസ്പെക്ടരെ സമീപിച്ചു. കാൺസ്റ്റബിൾമാർ പിറകോട്ടോടി. മൈ

# * ചിരവിരഹം.

(പട്ടം. എൻ. ഗോപാലൻനായർ.)

ഇതുവരെസ്വപ്നങ്ങൾ തന്നിരുളിങ്കൽനാ-
മിരുവരും മുങ്ങിക്കിടന്നിരുന്നു.
ഉണരുവാനുള്ള സമയമായ്, നിൻയാത്ര-
മൊഴികേൾക്കുവാനായ്ഞാൻ കാത്തുനിൽപ്പൂ.

അഭിമുഖമായ്നിന്നു, കണ്ണീരിനാലസ്ത-
പ്രേമോമൊരാർദ്രകടാക്ഷത്താലേ
അതിരററതാമീവിയോഗവ്യഥയെ നീ
അനവദ്യസുന്ദരമാക്കിടേണം......

പുലരി,യേകാന്തനഭസ്സിലകലെത്തൻ-
പുതുവെള്ളിത്താരവുമായണയും!
വിരഹനിശീഥത്തിൻവേദനതങ്ങുന്നു,
തരളമാമെൻ വീണക്കമ്പികളിൽ.
വിശദമാം സ്നേഹത്തിൻവൈഭവമെൻസ്വപ്ന-
നികരങ്ങളിൽ ശോഭിണങ്ങിനിൽക്കും.

ശരി, നിൻകരങ്ങളാൽതന്നെയീയന്തിമ-
വിരഹത്തിൽ വാതിൽതുറക്കുകനീ ,, ...

* ടാഗോറിന്റെ കവിതയുടെ വിവർത്തനം.

---

തീൻ ഇൻസ്പെക്ടരെ അതൊന്നൊരു കുത്തുകുത്തി. അദ്ദേഹം പെട്ടെന്നു് ആറു ചുവടു പിറകോട്ടു മാറി ലാത്തികൊണ്ടു് കഠാരി ഇരുന്ന കൈത്തണ്ടിലേക്കു പറന്നടിച്ചു. കഠാരിതെറിച്ചു നിലം പതിച്ചു. അതോടുകൂടി അദ്ദേഹം അവന്റെ കണ്ഠനാളത്തിൽ തള്ളവിരലും ചൂണ്ടുവിരലുംകൊണ്ടു ഒരു പിടിപിടിച്ചു. ആ പിടിയിൽ അവന്റെ കണ്ണുകൾ തള്ളുന്നതുകണ്ടു് പിടിവിട്ടു് വലതുകാൽ വലിച്ചു് ചെവിക്കരണത്തിലേക്കു ഒന്നടിച്ചു. പരാക്രമിയായ മൈതീൻ വെട്ടിയിട്ട വാഴപോലെ തറയിൽ വീണു. കാൺസ്റ്റബിൾമാർ ഓടി അടുത്തു് അവന്റെ കാലും കയ്യും ബന്ധിച്ചു് എടുത്തുകൊണ്ടുപോയി കാറിനകത്തിട്ടു. തളർച്ചയിൽ നിന്നും മോചിതയായ അംബുജത്തെയും കാറിൽ കയററി അവരെല്ലാം കൊല്ലത്തേക്കുപോയി. അവിടെ അവർ എത്തിക്കഴിഞ്ഞപ്പോൾ തൊണ്ടിസഹിതം അന്നു രാത്രി പിടികൂടിയ ഒരു മോഷ്ടാവിനേയുംകൊണ്ടു് നൈററ് പെട്രോളിനു അയച്ചിരുന്ന ഒരു സംഘം പോലീസുകാരും വന്നുചേർന്നു. അപ്പോൾ കാണാം "തന്റെ ഭാര്യയെ ട്രാൻസ്പോർട്ടു ബസ്സ് ഡ്രൈവർ അലിയാരും, ആയിരം രൂപയും ആഭരണങ്ങളും, ഉടുപ്പുകളും, അടങ്ങിയ തന്റെ പെട്ടി കൊല്ലത്തെ ഒരു ചുമട്ടുകാരനും അപഹരിച്ചിരിക്കുന്നു" എന്നുള്ള പരാതിഹർജിയുമായി അരവിന്ദനും അവിടെ എത്തിക്കഴിഞ്ഞു. "ഇതിലേറെപ്പുനരെന്തൊരു കൗതുകം"?

സമർത്ഥമായ പോലീസുഭരണത്തെക്കുറിച്ചു് ദിനപത്രങ്ങൾ എല്ലാം അടുത്തദിവസം മുഖപ്രസംഗങ്ങൾ എഴുതി മി. ചന്ദ്രശേഖരൻനായരെ അഭിനന്ദിച്ചു. പരീക്ഷായോഗ്യനായ കമ്മ്യൂണിസ്റ്റ് സഖാവിന്റെ നാടകീയമായ പരിണയപരിണാമത്തിൽ സന്തോഷിച്ചു് 604-ാം നമ്പർ പന്മന എസ്. എൻ. ഡി. പി. ശാഖായോഗം നിശ്ചയം പാസ്സാക്കി തിരുവിതാംകൂറിലെ ആയിരത്തിൽ ചില്ല്വാനം മററു ശാഖകൾക്കും അയച്ചുകൊടുത്തു.

# ഗുണാഢ്യൻ.

---

ശാബ്ദികതിലകൻ, എം. ബി. ശങ്കരനാരായണശാസ്ത്രി.

ഈ മഹാകവി കാളിദാസൻ, ഭവഭൂതി, ഭട്ടബാണൻ എന്ന അതിപ്രസിദ്ധകവികളെപ്പോലെ സർവ്വജനവിദിതനല്ലെങ്കിലും കവിതാസാമ്രാജ്യാധിരൂഢനാണെന്നു അഭിനന്ദിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ഭാരതംപോലെ അതിവിസ്തൃതമായ "ബൃഹത്കഥ" എന്ന ഗ്രന്ഥത്തിന്റെ നിർമ്മാതാവാണു്. 'ഹരലീലേവ നോ കസ്യ വിസ്മയായ ബൃഹത്കഥാ' എന്നു ഭട്ടബാണൻ തന്റെ ഹർഷചരിതോപോദ്ഘാതത്തിൽ ഇദ്ദേഹത്തെ സ്തുതിച്ചിട്ടുണ്ടു്. "ചിത്രാർത്ഥാം ...................................... ...................... ദേവ തദ്ഗുണബൃന്ദവർണ്ണനമഹം കർത്തും കഥം ശക്നുയാം" എന്നു കുവലയാനന്ദത്തിൽ പരികരാലങ്കാരത്തിന്നു് അപ്പയ്യദീക്ഷിതർ ഉദാഹരിച്ചിരിക്കുന്നു. അത്യാശ്ചര്യകരകഥാസമുല്ലസിതമായ ബൃഹത്കഥയുടെ നിർമ്മാതാവല്ല ഞാൻ, ബൃഹസ്പതിയുമല്ല. ഈ സ്ഥിതിയിൽ ഞാൻ എങ്ങിനെ അങ്ങയുടെ ഗുണവൃന്ദങ്ങളെ വർണ്ണിക്കാൻ ശക്തനാകും എന്നാണു് ഇതിന്റെ അർത്ഥം.

അതിമനോഹരമായ ഈ ഗ്രന്ഥം ദൗർഭാഗ്യത്താൽ നാമാവശേഷമായിത്തീർന്നുവെന്നു ഞാൻ വളരെ അനുശോചിക്കുന്നു. ഇതുപോലെ ശാസ്ത്രങ്ങളിലും കാവ്യനാടകാലങ്കാരങ്ങളിലും വേദഭാഗങ്ങളിലുംകൂടി അനവധി ഗ്രന്ഥങ്ങൾ നാമാവശേഷതയെ പ്രാപിച്ചു എന്നു കേൾക്കുമ്പോൾ ഭാരതീയരായ നമ്മുടെ ഹൃദയം ശോകത്തിന്റെ പരമകാഷ്ഠയെ പ്രാപിക്കാതെകണ്ടു് ഒരിക്കലും ഭേദിക്കില്ല. കഷ്ടം! കഷ്ടം! എന്തു ചെയ്യാം. രത്നാവലി, നാഗാനന്ദം, പ്രിയദർശിക, മാലതീമാധവം, മുദ്രാരാക്ഷസം എന്ന നാടകങ്ങളും; കാദംബരി, വേതാളപഞ്ചവിംശതി, പഞ്ചതന്ത്രം, ഹിതോപദേശം മുതലായ ഗദ്യകാവ്യങ്ങളും ഈ ബൃഹൽകഥാഗ്രന്ഥത്തിന്റെ കഥകളെ അവലംബിച്ചാണു് കവികളാൽ വിരചിക്കപ്പെട്ടിരിക്കുന്നതു്. അനന്തരാജന്റെ രാജ്യപരിപാലനകാലത്തു് (ക്രിസ്താബ്ദം 1028-1080) കാശ്മീരപണ്ഡിതനായ ക്ഷേമേന്ദ്രൻ എന്ന ഒരു മഹാകവി ഈ ഗ്രന്ഥത്തിന്റെ കഥകളെ സംക്ഷേപമായി അതിരമണീയശബ്ദാലങ്കാരപുഷ്ടിയോടുകൂടി 'ബൃഹത്കഥാമഞ്ജരി' എന്ന ഒരു ഗ്രന്ഥം വിരചിച്ചിരിക്കുന്നു. ഏകദേശം അതേകാലത്തുതന്നെ മറെറാരു കാശ്മീരവിദ്വാനായ സോമദേവഭട്ടൻ എന്ന കവിതിലകൻ കുറേക്കൂടി വിസ്തൃതമായും അതിലളിതമായും 'കഥാസരിത്സാഗരം' എന്ന അന്വർത്ഥനാമധേയംകൊണ്ടു വിരാജമാനമായും ഇരിക്കുന്ന ഒരു ഗ്രന്ഥം പ്രകാശിപ്പിച്ചിട്ടുണ്ടു്.

കഥാസരിത്സാഗരത്തിന്റെ ഭൂമികയിൽ ഗുണാഢ്യചരിതം ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു. സാതവാഹനൻ എന്ന ഒരു രാജാവു് ഉദ്യാനവാപിയിൽ മഹിഷിമാരോടുകൂടി ജലത്തിൽ ക്രീഡിച്ചിരുന്നു. ഒരു മഹിഷി ചിരകാലക്രീഡകൊണ്ടു് ഏററവും ശ്രാന്തയായി 'എന്റെ ദേഹത്തിൽ ജലപ്രക്ഷേപണം ചെയ്യേണ്ട' എന്ന ആശയത്തോടുകൂടി 'മോദകൈസ്താഡയ" എന്നു പറഞ്ഞു. ആശയാനഭിജ്ഞനായ നൃപൻ "മോദകങ്ങളെക്കൊണ്ടു പ്രക്ഷേപിക്കണം എന്ന അഭിപ്രായം ധരിച്ചു് മോദകങ്ങളെ കൊണ്ടുവരാൻ ഭൃത്യന്മാരെ കല്പിച്ചു. രാജപത്നി ഇതുകേട്ടു ചിരിച്ചിട്ടു്, ജലക്രീഡാസമയത്തിൽ മോദകങ്ങൾക്കാവശ്യമെന്തു്. മാശബ്ദത്തിനും ഉദകശബ്ദത്തിനുമുള്ള സന്ധി അറിയുന്നില്ലയോ എന്നു പറഞ്ഞു. പരിവാരങ്ങളുടെ മുമ്പാകെ അതിലജ്ജാകരമായ വാക്യം ശ്രവിച്ചിട്ടു് രാജാവു് വജ്രാഹതനെന്നപോലെ ഇതികർത്തവ്യതാമൂഢനായിത്തീർന്നു. പിന്നെ കുറെക്കാലം രാജ്യകാര്യവിമുഖനായും ആഹാരാദിശൂന്യനായും മൌനിയായും തീർന്നു. സഭാപണ്ഡിതന്മാരായ ഗുണാഢ്യൻ, ശർവ്വവർമ്മാ എന്നു രണ്ടു വിദ്വാന്മാർ ഈ വൃത്താന്തമറിഞ്ഞിട്ടു് കാരണ

മെന്തെന്നു മനസ്സിലാക്കുവാൻ വളരെ പ്രയാസപ്പെട്ട് രാജവാസസ്ഥാനത്തേക്കു ചെന്നു. കാഷ്ഠ (മരം) ത്തിന്നാഭരണങ്ങൾപോലെ മൂഢന്നു് ഐശ്വര്യങ്ങൾകൊണ്ടു് എന്തുഫലം. പാണ്ഡിത്യത്തിന്നു പ്രധാനമായതു് വ്യാകരണമാകുന്നു. വ്യാകരണമെത്രകാലംകൊണ്ടു് പഠിക്കാൻ സാധിക്കും എന്നു ഭൂപതി പണ്ഡിതന്മാരോടു ചോദിച്ചു. വ്യാകരണാധ്യാപനത്തിനു് പന്ത്രണ്ടു കൊല്ലം ആവശ്യമുണ്ടെങ്കിലും ആറുകൊല്ലംകൊണ്ടു പഠിപ്പിക്കാം എന്നു ഗുണാഢ്യൻ പറഞ്ഞു. സുഖിയായ രാജാവു് ഇത്രകാലം അധ്യയനക്ലേശം എങ്ങിനെ അനുഭവിക്കും. ആറുമാസംകൊണ്ടു് വ്യാകരണത്തിൽ നിപുണനാക്കാമെന്നു ശർവ്വവർമ്മ വാദിച്ചു. ശർവ്വവർമ്മ പ്രതിജ്ഞ നിർവ്വഹിക്കുന്നപക്ഷം സംസ്കൃതഭാഷയെ ത്യജിക്കാമെന്നു ഗുണാഢ്യൻ പന്തയം ചെയ്തു. പ്രതിജ്ഞ അനുഷ്ഠിച്ചില്ലെങ്കിൽ പന്ത്രണ്ടുകൊല്ലം ഗുണാഢ്യന്റെ പാദുകകളെ ശിരസ്സുകൊണ്ടു വഹിക്കാമെന്നു ശർവ്വവർമ്മ പറഞ്ഞു. പിന്നെ ശർവ്വവർമ്മ വിചാരാക്രാന്തചിത്തനായി അതികഠിനമായി സുബ്രഹ്മണ്യനെ ഉപാസിച്ചിട്ടു് "കാതന്ത്രം" എന്ന ഒരു വ്യാകരണം ഉണ്ടാക്കുകയും ആറുമാസംകൊണ്ടു രാജാവിനെ വ്യാകരണശാസ്ത്രത്തിൽ നിഷ്ണാതനാക്കുകയും ചെയ്തു. ഗുണാഢ്യൻ സംസ്കൃതഭാഷയെ പരിത്യജിച്ചു് ദേവ്യുപാസനയ്ക്കുവേണ്ടി വിന്ധ്യപർവ്വതത്തിലേക്കു പോയി. അവിടെ കുബേരശാപത്താൽ ഒരു യക്ഷൻ പിശാചതയെ പ്രാപിച്ചിരുന്നു. അദ്ദേഹത്തിന്റെ നാമധേയം കാണഭൂതി എന്നായിരുന്നു. പുഷ്പദന്തൻ എന്ന പരമേശന്റെ ഗണം, പാർവ്വതിക്കുപദേശിച്ച അതിവിസ്തൃതങ്ങളും മനോഹരങ്ങളുമായ സപ്തവിദ്യാധരന്മാരുടെ ചരിത്രങ്ങളെ കാണഭൂതിക്കു ഉപദേശിച്ചു. കാണഭൂതിയിൽനിന്നും വിദ്യാധരചരിത്രങ്ങൾ എല്ലാം മനസ്സിലാക്കിയ ഗുണാഢ്യൻ പിശാചഭാഷയിൽ സപ്തലക്ഷഗ്രന്ഥങ്ങൾകൊണ്ടു് അതിമനോഹരമായി ആ ചരിത്രങ്ങളെ വർണ്ണിച്ചു. സാതവാഹനസന്നിധിയിൽ പ്രദർശിപ്പിച്ചിട്ടു് അഭിപ്രായമറിവാൻ ഗ്രന്ഥങ്ങളോടുകൂടി ശിഷ്യനെ പറഞ്ഞയച്ചു. സാതവാഹനൻ അതുകണ്ടു് 'സപ്തലക്ഷഗ്രന്ഥങ്ങൾ' പിശാചഭാഷാ. രസമില്ലാത്തതു്. എന്നു പറഞ്ഞു തിരിച്ചയച്ചു. പണ്ഡിതാദരണമില്ലാത്ത ഗ്രന്ഥങ്ങൾ നിരർത്ഥകങ്ങൾ എന്നു വിചാരിച്ചു് വലുതായ ഒരു അഗ്നികുണ്ഡം ആരണ്യത്തിൽ നിർമ്മിച്ചു് വനത്തിൽ മൃഗപക്ഷികൾ കേൾക്കാൻ തക്കവണ്ണം ഉറക്കെ വായിച്ചിട്ടു് ആറുലക്ഷം ഗ്രന്ഥങ്ങളും അഗ്നിപ്രക്ഷേപണം ചെയ്തു. കാട്ടിൽ മൃഗങ്ങളും പക്ഷികളുംകൂടി കഥാരസത്തെക്കേട്ടു നിരാഹാരങ്ങളായും സ്തബ്ധങ്ങളായും ഇരിക്കുന്നു എന്ന വൃത്താന്തം കർണ്ണാകർണ്ണികയായി സാതവാഹനൻ അറിഞ്ഞുവശായി. ഉടനെ പുറപ്പെട്ടുവന്ന സാതവാഹനൻ നമസ്കരിച്ചു് ഇനി ഗ്രന്ഥങ്ങളെ നശിപ്പിക്കരുതു് എന്റെ അപരാധം ക്ഷമിക്കണം എന്നു പ്രാർത്ഥിച്ചു. ആ ഒരുലക്ഷം ഗ്രന്ഥം സാതവാഹനന്റെ കയ്യിൽ കൊടുത്തു. അതാണു് "ബൃഹൽകഥാ" എന്നു പറയുന്നതു്. പിശാചഭാഷയിലാണു് ആദ്യം ഇരുന്നതു്. ഇതിന്റെ മൂലഗ്രന്ഥം തീരെ കാണ്മാനില്ല. കഥാസരിത്സാഗരം വായിക്കുമ്പോൾതന്നെ നാം ആനന്ദമഗ്നഹൃദയന്മാരാകുന്നുണ്ടു്. മൂലഗ്രന്ഥം വായിക്കുന്നതായാൽ എത്രയെന്നു് ഊഹിച്ചുകൊള്ളാം.

---

# നമ്പ്യാരുടെ സാഹിത്യപ്രസ്ഥാനം.

---

(ശ്രീ: തകഴി, ഈ. ആർ. പിള്ള.)

നിത്യവിദ്യയുടെ ജീവാംശങ്ങളായ സംഗീതസാഹിത്യാഭിനയ സമ്മിളിതവും, താളമേളത്തിലും വേഷഭാഷയിലും പരാശ്രയം തുലോം കുറവായതുമായ ഒരു സാഹിത്യപ്രസ്ഥാനമാണല്ലോ നമ്പ്യാരാൽ പ്രദർശിതമായ തുള്ളൽപ്പാട്ടുകൾ. ഈ പ്രസ്ഥാനവിശേഷത്തിന്റെ രസാസ്വാദനം അല്പമെങ്കിലും അനുഭവിച്ചിട്ടില്ലാത്ത മലയാളികളും തുലോം തുച്ഛമെന്നുതന്നെ പറയാം. ഏതദ്വാരാ തുള്ളൽപ്പാട്ടുകൾക്കു മലയാളസാഹിത്യത്തിലെന്നപോലെ ഇതിന്റെ പ്രണേതാവായ നമ്പ്യാരുടെ നാമത്തിനു് സഹൃദയഹൃദയങ്ങളിലും ഒരു മാന്യസ്ഥാനം ലഭിച്ചിട്ടുണ്ടു്. പ്രസ്തുതസാഹിത്യസരണിയുടെ രസോൽക്കർഷമാകട്ടെ; ഈ കൃതികളിൽ സാർവ്വത്രികമായി കളിയാടുന്ന സംഭാഷണസമ്പ്രദായത്തോടടുത്ത സരളമായ ഭാഷാരീതി, സന്ദർഭോചിതവും സരസവുമായ വർണ്ണനാവൈചിത്ര്യം, സാർത്ഥകങ്ങളായ പഴമൊഴികളുടെ അവസരോചിതമായ പ്രയോഗചാതുര്യം മുതലായ ഗുണോപാധികളെക്കാൾ ശ്രോതാക്കളെ ഹഠാദാകർഷിക്കുന്ന സുഗമവും സുശ്രാവ്യവുമായ ഗാനരീതിയെയാണു് കൂടുതലായി ആശ്രയിച്ചു കാണുന്നതു്. തുള്ളൽപ്പാട്ടുകളുടെ പ്രചുരപ്രചാരത്തെ പരോക്ഷമായി സഹായിച്ചിട്ടുള്ളതും ഈ ഗാനരീതിയുടെ മഹിമാതിരേകമാണെന്നു് സഹൃദയലോകം സാഭിമാനം സമ്മതിക്കുന്നതാണു്. ഗാനരീതിയുടെ വ്യതിയാനമനുസരിച്ചു് ഇതിനെ മൂന്നായി തരം തിരിച്ചിട്ടുണ്ടല്ലോ? ഇതിൽ ഓരോ അടിക്കും (വരിക്കും) പതിനാറു മാത്രകളുള്ള രണ്ടടികളോടു കൂടിയ ഗാനരീതി "ഓട്ടൻ"തുള്ളലെന്നും, ഓരോ ശീലിനും പന്ത്രണ്ടുമാത്രവീതമുള്ളതിനെ "ശീതങ്ക"നെന്നും, എല്ലാവരിക്കും പതിനാലു മാത്രയുള്ളതിനെ "പറയൻ"തുള്ളലെന്നും പറഞ്ഞുവരുന്നു.

മേൽ പ്രസ്താവിച്ച രീതിത്രയങ്ങളിൽ ഒന്നാമത്തേതു കണ്ണശ്ശന്റെ കൃതികളിൽ കാണുന്ന "എന്നവരോടേ ജാനകിചൊന്നാൾ എൻപേർ സീതാ ജനകസുതാ ഞാൻ" എന്ന നീണ്ട വൃത്തത്തെ മദ്ധ്യത്തിലുള്ള യതിക്കണക്കൊപ്പിച്ചു; "ക്ഷീണന്മാരായവരിവിടെത്തന്നെ ദീനാഹന്ത പാർത്തു കരഞ്ഞാർ" എന്നീ രൂപത്തിൽ 'ഓട്ടൻ' തുള്ളലും, എഴുത്തച്ഛന്റെ 'കാകളീ' വൃത്തത്തെ ആസ്പദമാക്കി (ഉദാ: മധുമഥനൻ വാഴുന്ന തന്നുടെ കേട്ടത്രയും കൗതൂഹലമനോഹരം) "രക്ഷിച്ചുപോരുന്ന നാരീജനമൊന്നു സൂക്ഷിച്ചുനോക്കിത്തുടങ്ങീവൃകോദരൻ" എന്നിപ്രകാരം ശീതങ്കനും, ദശശ്ലോകീസ്തുപ്രകീർത്തിതമായ മല്ലികാവൃത്തത്തെ അഭിമുഖീകരിച്ചു് "പറയൻ"തുള്ളലും നമ്പ്യാരാൽ നിർമ്മിക്കപ്പെട്ടു എന്നാണു് ഭാഷാചരിത്രവിജ്ഞന്മാരിൽ ചിലർ അഭിപ്രായപ്പെട്ടു കാണുന്നതു്. എന്നാൽ ഇതിനേക്കാൾ ശ്രുതിയുക്ത്യനുഭവങ്ങൾക്കനുയോജ്യവും, പ്രത്യക്ഷസാക്ഷ്യം വഹിച്ചുവരുന്നതുമായ മറ്റൊരഭിപ്രായം ഇതിനുപരി പ്രസ്താവിക്കാം.

നമ്പ്യാരുടെ വാസസ്ഥലങ്ങളിൽ ഒന്നായ അമ്പലപ്പുഴയിൽനിന്നും മൂന്നുമൈൽ കിഴക്കുള്ളതും, മലയാളക്കരയിലുള്ള സുപ്രസിദ്ധദേവാലയങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്തതുമായ ഒന്നാണു് 'തകഴിശാസ്താക്ഷേത്രം.' ഈ ക്ഷേത്രത്തിൽ പുരാതനകാലംമുതല്ക്കു കൊല്ലംതോറും മേടമാസം ഒന്നാംതിയതിമുതൽ പത്താംതിയതിവരെ കൊണ്ടാടിവരുന്ന ഒരു വിശേഷാൽ അടിയന്തിരമാണു് തകഴിയിൽ 'പടയണി' അഥവാ ഭദയണി. പ്രസ്തുത അടിയന്തിരത്തിന്റെ പ്രധാനചടങ്ങുകളായി ഓരോദിവസം രാത്രിയിലും; പരദേശി, കാക്കാൻ, വേലവൻ, പറയൻ, ഓട്ടൻ, ശീതങ്കൻ എന്നിങ്ങനെ ഓരോ കഥാപാത്രങ്ങൾ അവരവർക്കനുരൂപമായ വേഷഭാഷാവിധാനങ്ങളോടുകൂടി രംഗപ്രവേശം ചെയ്യാറുണ്ടു്. ഈ പ്രവേശത്തിനു് 'പുറപ്പാടു' എന്നാണു് സാധാരണ പറഞ്ഞുവരുന്നതു്. ഇതിൽ ശീതങ്കൻ പുറപ്പാടിനു് "യം, യാ, യാ, യാ, യേ, യാ" എന്നിങ്ങനെ ഓരടിക്കു് പന്ത്രണ്ടുമാത്രയുള്ള ഒരു 'വായ്'ത്താരി, പാടിക്കൊണ്ടാണു് രംഗപ്രവേശം ചെയ്യു-

ന്നു്. ഈ വായ്ത്താരി ശീതങ്കൻതുള്ളലിന്റെ ഗാനരീതിയെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ? ഇപ്രകാരംതന്നെ ഓട്ടൻ, പറയൻ തുടങ്ങിയ ഓരോ പുറപ്പാടുകൾക്കും അതാതു തുള്ളലുകളുടെ ഗാനരീതിയെ കാണിക്കുന്ന ഓരോ വായ്ത്താരികളുണ്ടു്. രംഗപ്രവേശാനന്തരം ഓരോ കഥാപാത്രങ്ങളും താന്താങ്ങൾക്കനുരൂപമായ ഭാഷയിൽ ചില സംഭാഷണങ്ങളാൽ പാത്രതന്മയത്വം വരുത്തി രംഗസ്ഥന്മാരെ രസിപ്പിച്ചശേഷം പ്രവേശനാരംഭത്തിൽ ചൊല്ലിയ വായ്ത്താരിക്കനുരൂപമായി ഓരോ കഥകളും ചൊല്ലിത്തുള്ളാറുണ്ടു്. സംഭാഷണത്തിൽ അവിടവിടെ ചില അശ്ലീലപദങ്ങളും ഇല്ലാതില്ല. തുള്ളൽപ്പാട്ടുകളിലും കഥാഗതിക്കു ശൈഥില്യവും, പദപ്രയോഗവൈകല്യവും, സ്ഥായിയായ രസോൽക്കർഷത്തിനു വിച്ഛിത്തിയും വന്നുചേരുന്നുണ്ടു്. എന്നാൽ രീതിസാധർമ്മ്യത്തിനു് യാതൊരു ഹാനിയും സംഭവിക്കുന്നില്ല. ഇത്രയും പ്രസ്താവിച്ചതിൽ നിന്നു് നമ്പ്യാരാൽ പ്രദർശിതമെന്നു് ഉൽഘോഷിക്കപ്പെടുന്ന തുള്ളൽപ്പാട്ടുകളുടെ ത്രൈവിധികങ്ങളായ രീതികളും തകഴിയിൽ ഭടയണിയിൽ പുരാതനകാലംമുതലേ നിലവിലിരുന്നതാണെന്നു് വിശദമാകുന്നുണ്ടല്ലോ? മേലുദ്ധരിച്ച മൂന്നു രീതികൂടാതെ; നമ്പ്യാരുടെ തുള്ളൽക്കഥകളുടെ സമാഹാരത്തിൽ നാളിതുവരെ കണ്ടിട്ടില്ലാത്തതും, തകഴിഭടയണിയിൽ മാത്രം ഇന്നും ചൊല്ലിത്തുള്ളിവരുന്നതുമായ "ചോവൻതുള്ളൽ" എന്നു് നാലാമതൊരുതരം തുള്ളൽകൂടിയുണ്ടു്. ഇതിന്റെ പ്രണേതാവു് സരസാഗ്രഗണ്യനായ നമ്പ്യാരാണെന്നും അദ്ദേഹത്തിന്റെ ആദ്യതുള്ളൽപ്പാട്ടാണിതെന്നും, അല്ലാ ഇതിന്റെ കർത്താവു്; തകഴിയിലെ മൺമറഞ്ഞ മഹാന്മാരിലൊരാളാണെന്നും ഇന്നാട്ടുകാരുടെ ഇടയിൽ വിവാദമില്ലാതില്ല. ഏതായാലും തകഴിയിലെ കലാരസികരായ തുള്ളൽക്കാരിൽ ചിലർക്കുമാത്രം അറിയാവുന്നതും, ദക്ഷയാഗംകഥയെ ആസ്പദമാക്കി രചിച്ചതുമായ (ദക്ഷയാഗം ചോവൻതുള്ളൽ) * ഒരുനൂററിപ്പതിനാറിൽ ഈ ലേഖകൻതന്നെ പ്രസാധനം ചെയ്തിരുന്നു. കൂടാതെ മുദ്രണം ചെയ്തിട്ടില്ലാത്ത ചില തുള്ളൽപ്പാട്ടുകളുടെ സരസഭാഗങ്ങൾ ഇന്നാട്ടുകാരായ വയോവൃദ്ധന്മാരുടെ ഇടയിൽ ഇനിയും അവശേഷിച്ചുകാണുന്നു. അതിനാൽ വ്യാകരണപഠനത്തിനായി തകഴിയിൽ "നന്തികാരണ്യമാം മന്ദിരേ വാഴുന്ന മന്ദാരദാരുപമം ബാലരവിയുടെ" ശിഷ്യസ്ഥാനം വഹിച്ചിരുന്ന നമ്പ്യാർക്കു് തകഴിയോടു് വിശിഷ്യ തകഴിശാസ്താക്ഷേത്രത്തോടും പ്രത്യക്ഷപരിചയം സിദ്ധിച്ചിരിക്കണമല്ലോ? ഈ സ്ഥിതിക്കു് രസികശിരോരത്നമായ നമ്പ്യാർക്കു് തുള്ളൽപ്പാട്ടുകളുടെ ഗാനരീതി (വൃത്ത)ക്കുവേണ്ടി കണ്ണശ്ശന്റെ നീണ്ട വൃത്തത്തെ യതിക്കുണക്കൊപ്പിച്ചു മുറിച്ചു കുറുക്കുന്നതിനും മററും ക്ലേശിക്കേണ്ട ആവശ്യമൊന്നുമില്ലല്ലോ? മേൽ ഉദ്ധരിച്ച ഭാഗങ്ങളിൽ നിന്നും തുള്ളൽപ്പാട്ടുകളുടെ പരിഷ്കർത്താവു്—രണ്ടാംപതിപ്പിന്റെ പ്രസാധകൻ—നമ്പ്യാരെന്നല്ലാതെ തുള്ളൽപ്പാട്ടുകളുടെ പ്രഥമ ഉപജ്ഞാതാവു് ഇദ്ദേഹമല്ലെന്നും; പ്രത്യുത തകഴിയിലെ മൺമറഞ്ഞ മഹാന്മാരിൽ ആരോ ഒരാളായിരിക്കുമെന്നും വ്യക്തമാകുന്നു. തകഴിപ്പടയണിയെക്കുറിച്ചു എഴുതിവരുന്ന അടുത്ത ലേഖനത്തിൽ ഇതു് ഒന്നുകൂടി വിശദമാക്കാം.

* 1116 മീനത്തിലെ നവജീവൻ ആഴ്ചപ്പതിപ്പു് പന്ത്രണ്ടാമത്തു ലക്കം നോക്കുക.

# ജഗന്നാഥപണ്ഡിതരുടെ പ്രേമഗീതികൾ.

(ഭാമിനീവിലാസത്തിൽ നിന്നു്)

ഡി. ശ്രീമാൻ നമ്പൂതിരി, മൂവാററുപുഴ.

1. കാമുകൻ വിലാസലാലസയായ നായികയോടു പറയുന്നു:—

കോമളേ, ശരൽക്കാലവിശദവ്യോമം പോലെ
സോമബിംബത്തെപ്പോലെ മാന്യമാം നിൻ വ-
ക്ത്രത്തിൽ.
രാഹുവിൻ കരാളമാം കോപത്തിൻ നിഴലുക-
ളാപതിച്ചിട്ടുമെന്നു ഭയപ്പെട്ടിടാനില്ലാ.
വാസ്തവം ചൊല്ലാം—സാധാരണമാം വിധു-
വിൻെറ
ഗാത്രമുൾക്കൊണ്ടീടുന്ന കളങ്കം നിനക്കില്ലാ.
അവനിലാമൂലാഗ്രമാർന്നിട്ടും പാണ്ഡുതാവു-
മണവും ഭവതിക്കു ദോഷമേകിയിട്ടില്ലാ.
നിത്യവും വാചാതീതമാമൊരു തേജസ്സിൻെറ
മുഗ്ദ്ധരശ്മികൾ തവ വദനത്തിനു ചുററും
വളർന്നുപൊങ്ങുന്നതായ് കണ്ടിടുന്നു ഞാനതി-
ലലിഞ്ഞുചേരും കാന്തിക്കുള്ളിലാമജ്ജിക്കുന്നു.

2. കാമുകൻ പ്രിയയെ അടുത്തിരുത്തി പറയുന്നു:—

നിൻ മനോഹരമായ തനുവിൻ മൃദുതയെ-
യൊന്നനുസ്മരിക്കുവാൻ കഴിയുന്നേനാകിലോ
അരുമയോതിടും പ്രിയേ, താമരപ്പൂവാൽ തീർത്ത
ചാരുവാം മാല്യം പരുപരപ്പിൻ നിധാനമായ്
താമരവളയത്തിൻ പാരുഷ്യം ചിന്തിക്കുവാ-
നാകയില്ലൊരുവനും—മററു പാഷാണോപമം
പല്ലവങ്ങളിൽ ചേർന്ന കടുപ്പമിനിപ്പിന്നെ-
ച്ചൊല്ലുവാനുണ്ടോ?—നിൻെറ വിഗ്രഹം നവ-
നീതം.

3. പ്രിയയെ മനസ്സിൽ ധ്യാനിച്ചുകൊണ്ടു് ഏകാന്തത പുൽകുന്ന കാമുകൻ:—

അങ്കണത്തിങ്കൽ തോഴിമാരുമൊത്തൊരുമിച്ചു
പന്തടിച്ചപരാഹ്നകാലത്തിൽ മനോജ്ഞേ നീ
മുത്തുകൾ പോലല്പാല്പമുടൻ പൊങ്ങീടുന്ന
സുശ്രമജനിതാതിസ്വേദമൊട്ടുകൾ ചാർത്തി
ഡോളപോലാടീടുന്ന കർണ്ണഭൂഷണങ്ങളാൽ
കോമളഭാവം തിരടിക്കും ഗണ്ഡതടത്തോടെ
ചൂതപാദപത്തിൻെറ തറയിൽ കുരുവിന്ദ-
കേതകസുമമാല്യാദി ചികുരോജ്ജ്വലയായി
വർത്തിക്കും വിലോഭനദൃശ്യമെൻ രാഗോദ്ദീപ്ത-
ഹൃത്തിലാനന്ദം വാരി വിതറീടുന്നു രൂപത്തും.

4. പ്രിയാസൌന്ദര്യത്താൽ അഭിമാനിതനായ നായകൻ നായികയോടു് രാത്രിയിൽ പറയുന്നു:—

മൃഗമദചിത്രകഭൂഷിതയായ്
മതിമുഖി, സുസ്മേരവക്ത്രയായ് നീ
മണിമയപ്രാസാദശൃംഗകത്തി-
ലണയുക സൌമ്യയായന്തിനേരം
തവ മുഖചന്ദ്രവിനിർഗ്ഗളോദ്യൽ-
സുവിശദചന്ദ്രികാപൂരമൂലം
കുമുദങ്ങളുന്മദമാർന്നിടട്ടെ.
പ്രമുദിതരായുമതിർത്തിടട്ടെ
ദിശകൾതൻ വക്ത്രങ്ങൾ മോദപൂർ-
വികസിതകാന്തികളായിടട്ടെ.

5. നവോഢയായ നായികയുടെ മൃദുശീലത്തെ നായകൻ സാമോദം അനുസ്മരിക്കുന്നു:—

ഓർത്തിടുന്നു ഞാനിപ്പൊഴും ഭംഗിയിൽ
ചോക്കവെയ്ലാർന്ന നിഷ്കുടവേദിയിൽ
കന്ദസൂനങ്ങൾ കോർത്തു മാലിക
ളുന്നിയുണ്ടാക്കുമസ്സുകുമാരിയെ
പിന്നിൽനിന്നു മറഞ്ഞു ഞാൻ കൺപൊത്തി-
യുമ്മനൽകിപ്പുണർന്നിടുംവേളയിൽ
ബന്ധുവർഗ്ഗമതിക്ഷിക്കുമെന്നുറ-

ച്ഛന്ദയായ് ദരമീലിതവക്ത്രയായ്
ആകുലത്വം കലൎന്നധോവക്ത്രയായ്
വാണിടുന്നൊരാ മോഹനാംഗകം
വിസ്മരിക്കാനസാദ്ധ്യമെനിക്കു ത-
ഞെത്രമാത്രം പണിപ്പെട്ടെന്നാകിലും.

6. സരസ്സിൽ കുളിക്കുന്ന മനോഹരിയെക്ക ണ്ടു് ആരാധകൻ പറയുന്നു:—

തീൎത്ഥത്തിൽക്കമിക്കാമിനീമൌലിതൻ
ശോചലൊത്ത ഹാസം കലൎന്ന വദനവും
നീരത്തിൽ മന്ദമുലഞ്ഞലഞ്ഞാടുന്ന
ചാരു മഹോൽപലസംഫുല്ലപുഷ്പവും
ദൎശിക്കമൂലം വിമൂഢധീയായ് നിന്ന
ഷട്പദം രണ്ടിലും കൌതുകം വായ്ക്കയാൽ
ഏതുപൂവാണാദ്യമോമനിക്കേണ്ടതെ-
ന്നേതുമറിയാതെ സംഭ്രമോന്മത്തനായ്
അങ്ങോട്ടുമിങ്ങോട്ടു മാറന്തപായുന്ന
സംഗീതധാരയുതിൎത്തുകൊണ്ടങ്ങിനെ.

---

# സമ്മാനം.

(ഏകാങ്കനാടകം)

വിദുഷി എം. തങ്കമ്മമാലിക്ക് (സരസ്വതി)

രംഗം ൧

(ബാരിസ്റ്റർ രമേശദത്തിന്റെ ബംഗ്ലാവു്. മനോഹരമായി, പരിഷ്കൃതരീതിയിൽ അലങ്കരിച്ച ഡ്രായിംഗ് റൂം. മൂന്നുപേർ കസേരകളിൽ ഇരുന്നു സംഭാഷണം ചെയ്യുന്നു.)

രമേശദത്തു്—നിങ്ങളുടെ ഉദ്ദേശം നന്നുതന്നെ. പക്ഷെ അവളുടെ കോഴ്സു പൂർത്തിയാകാതെ വിവാഹബന്ധത്തിലേർപ്പെടുത്താൻ ഞാനിഷ്ടപ്പെടുന്നില്ല. ഒരു വർഷം കൂടി കഴിയട്ടെ.

നരേന്ദ്രനാഥ്—പെൺകുട്ടികളെ ഇത്രയധികം പഠിപ്പിക്കുന്നതുകൊണ്ടെന്തു പ്രയോജനമാണു് മിസ്റ്റർ ദത്തു്? എത്രയുംവേഗം അവളെ വിവാഹം ചെയ്തുകൊടുക്കുന്നുവോ അത്രയും നന്നു്.

ര. ദ—നിങ്ങളുടെ അഭിപ്രായം ഒന്നാലോചിക്കുമ്പോൾ ശരിയാണു്. പക്ഷെ അവളല്ലാതെ എനിക്കു വേറെ സന്താനമില്ല. അവളെ കുറഞ്ഞതു് എം. ഏ. വരെയെങ്കിലും പഠിപ്പിക്കണമെന്നാണു് ഞങ്ങളുടെ ആഗ്രഹം.

രഘുവീർ—അതിനെന്താ ഇതവളുടെ ബി. ഏ. ഫൈനൽ ഇയർ അല്ലേ? എക്സാമിനേഷൻ കഴിഞ്ഞാലുടൻ വിവാഹം നടത്തണം. പിന്നെ വേണമെങ്കിൽ പ്രൈവറ്റായി എം. ഏ. യ്ക്കു ചേരാമല്ലോ.

ര. ദ—എന്തായാലും ഇക്കാര്യം ഞാൻ മാത്രം സമ്മതിച്ചാൽ പോരല്ലോ. ലീലയും അവളുടെ അമ്മയും കൂടി ഇഷ്ടപ്പെട്ടെങ്കിലല്ലേ കാര്യം നടക്കൂ.

നരേ—ലീല കുട്ടിയാണു്. പോരെങ്കിൽ ഇന്നത്തെ കാളേജുവിദ്യാർത്ഥിനികൾ അത്ര പെട്ടെന്നു് വിവാഹബന്ധത്തിലേർപ്പെടാൻ സമ്മതിക്കയുമില്ല. അവളുടെ അമ്മ നിങ്ങൾ പറയുന്നതനുസരിക്കാൻ തയാറായിരിക്കുമല്ലോ. അതുകൊണ്ടു് ഞാൻ പറയുന്നതു് ഉടനെ വിവാഹനിശ്ചയം നടത്തുന്നതു് നന്നെന്നാണു്.

ര. ദ—താങ്കൾ ഇത്ര തിടുക്കം കാട്ടുന്നതിന്റെ രഹസ്യം എനിക്കു മനസ്സിലാകുന്നില്ല.

നരേ—രഹസ്യം മറ്റൊന്നുമല്ല. മി. ദാമോദരനെപ്പോലുള്ള ഒരു ജാമാതാവിനെ ലഭിക്കാൻ പല മാതാപിതാക്കളും വാഞ്ഛിക്കും. ഒരു സമ്പന്നകുടുംബത്തിലെ ഏകാവകാശി; സുന്ദരൻ; ബിരുദധാരി. അദ്ദേഹം ലീലയെ വിവാഹം ചെയ്താൽ കൊള്ളാമെന്നാശയമുള്ളതായി ഒരുദിവസം എന്നോടു പറഞ്ഞു; അതുകൊണ്ടാണു് ഈ ആലോചനയുമായി ഞങ്ങൾ വന്നതു്.

ര. ദ—അങ്ങനെയാണെങ്കിൽ നാളെ ഞാനങ്ങോട്ടു കടക്കാം. അയാളെ ഞാനൊന്നു കാണട്ടെ.

നര—അതുകൊള്ളാം. മി. ദാമോദരന്റെ ബംഗ്ലാവിൽ നാളെ വൈകുന്നേരം ഞങ്ങൾ അങ്ങയെ കാത്തിരിക്കും.

(എല്ലാവരും യാത്രപറഞ്ഞു പിരിയുന്നു.)

2

(പാർക്കിലെ ഒരൊഴിഞ്ഞ ഭാഗം. സന്ധ്യാസമയം. നാലാളുകൾ പ്രവേശിച്ചു് ഒരു ബെഞ്ചിൽ ഇരിക്കുന്നു.)

ഒരാൾ—മി. ദാമോദർ, ഇതെന്താണു് മുഖം വാടിയിരിക്കുന്നതു്? നിങ്ങൾക്കു് ആനന്ദിക്കേണ്ട സമയമല്ലേയിതു്.

ദാമോ—എന്താനന്ദം മി. നരേന്ദ്രു്. എന്റെ പകിട തിരിഞ്ഞാണിയിടെ വീണുകൊണ്ടിരിക്കുന്നതു്.

നരേ—അതെന്തു്?

രഘു—അതോ? കുതിരപ്പന്തയത്തിൽ തുടൎച്ചയായി ഈയിടെ മി. ദാമോദരനു് പരാജയമാണു്. ഒരു വലിയ കടക്കാരനുംകൂടിയായിത്തീൎന്നിരിക്കയാണു് ഈയിടെ.

നരേ—ദാമോദരനു കടമോ? രണ്ടു മൂന്നു ബാങ്കുകൾ നിറച്ചു പണമുണ്ടെന്നാണല്ലോ കേൾവി.

ദാമോ—അതെല്ലാം അച്ഛന്റെ സ്വന്തസമ്പാദ്യമല്ലേ. അച്ഛൻ നിശ്ചയിച്ച യുവതിയെ ഞാൻ വിവാഹം ചെയ്യില്ലെന്നു ശഠിക്കയാൽ അദ്ദേഹം സ്വത്തെല്ലാം എന്റെ അനുജന്മാരുടെ പേരിൽ രജിസ്റ്റർ ചെയ്തുകളഞ്ഞു. വീട്ടിൽ കയറിപ്പോകരുതെന്നാണു് ഉത്തരവും.

ദ്രേൻ—എന്തിനാഹേ ഞങ്ങളോടും കള്ളം പറയുന്നതു്. ഞങ്ങൾ നിങ്ങളുടെ സ്നേഹിതന്മാരല്ലേ. കേട്ടോ മി. നരേന്ദ്രു്, ഇദ്ദേഹത്തിനു ചില രഹസ്യവേഴ്ചകളെല്ലാമുണ്ടെന്നും ഒരു വേശ്യയിൽ ഒരു കുട്ടി ജനിച്ചിരിക്കുന്നെന്നും മററും അറിഞ്ഞതുകൊണ്ടാണു് അച്ഛൻ അങ്ങനെ ചെയ്തതു്.

നരേ—ഇതു വാസ്തവമോ? അപ്പോൾ നാം ആ രമേശദത്തിനെ വഞ്ചിക്കയാണല്ലോ ചെയ്യുന്നതു്. സാധുമനുഷ്യൻ നമ്മുടെ മിരട്ടിൽപ്പെട്ടു് തന്റെ ഏകപുത്രിയെ ഇയാൾക്കു നൽകാമെന്നു സമ്മതിച്ചുകഴിഞ്ഞു.

രഘു—അതെ, ഒരുവിധത്തിൽ ഇതൊരു ചതിവാണു്.

ദാമോ—(കുപിതനായി) നിങ്ങളുടെ സംസാരം കേട്ടാൽ വലിയ മൎയ്യാദക്കാരാണെന്നു തോന്നും. നിങ്ങൾ പകലെല്ലാം മൎയ്യാദവേഷം കെട്ടിയും രാത്രിയിൽ പക്കാഗുണ്ടാകളായും ജീവിക്കുന്നവരാണെന്നുള്ള കാൎയ്യം എനിക്കറിവില്ലെന്നോ? എനിക്കു എങ്ങനെയെങ്കിലും ലീലയെ വിവാഹം ചെയ്യണം. എനിക്കു പണത്തിനത്യാവശ്യമാണു്. ഒരു മാസത്തിനകം വിവാഹം നടത്തിത്തന്നാൽ അയ്യായിരം രൂപവീതം നിങ്ങൾക്കു തരാം.

(എന്തോ ഒരനക്കംകേട്ടു് എല്ലാവരും പരിഭ്രമിച്ചു നാലുപാടും നോക്കുന്നു. സമീപം ഒരു ബെഞ്ചിൽ ഒരാൾ കിടന്നുറങ്ങുന്നതു് അപ്പോഴാണവർ കാണുന്നതു്. രഘുവീരൻ സമീപം ചെന്നു സൂക്ഷിച്ചുനോക്കുന്നു. മററുള്ളവരും അടുത്തുചെല്ലുന്നു.)

ദാമോ—(പരിഭ്രമത്തോടെ)—ഇയാൾ വാസ്തവത്തിൽ ഉറക്കമാണോ?

(രഘുവീരൻ അയാളെ തട്ടിഉണൎത്തുന്നു. കറുത്ത സൂട്ടു ധരിച്ച ഒരു യുവാവു് പരിഭ്രമിച്ചു് ചാടി എഴുന്നേൽക്കുന്നു. തലയ്ക്കലിരുന്ന ഒരു പുസ്തകം തറയിൽ വീഴുന്നതു കുനിഞ്ഞെടുത്തുകൊണ്ടു്)

"നിങ്ങൾക്കെന്തുവേണം? ഉറങ്ങിക്കിടക്കുന്നവരെ ശല്യം ചെയ്യുന്നതെന്തിനു്?"

ദാമോ—ഉറങ്ങാനുള്ള സ്ഥലമിതാണോ? ഒരു കള്ളനെപ്പോലെ പതുങ്ങിക്കിടക്കുന്നോ?

(നരേന്ദ്രൻ അയാളെ സൂക്ഷിച്ചുനോക്കിയിട്ടു്) അല്ലാ ഇതാരു്? നമ്മുടെ ഡാക്ടർ സാഹിബല്ലേ? മി. ദാമോദർ, നിങ്ങൾ ഇദ്ദേഹത്തെ അറിയില്ലേ. പ്രസിദ്ധ ഡാക്ടർ ഖാൻസാഹിബിനെ?

(ആ പേരു കേട്ടപ്പോൾ ദാമോദരൻ ഒന്നു വല്ലാതായി ക്ഷമാപണം ചെയ്യുന്നു)

ഡാ—നിങ്ങൾ ഇവിടെ എപ്പോൾ വന്നു? ഞാൻ ഒരു പുസ്തകം വായിച്ചുകൊണ്ടു കിടന്നുറങ്ങിപ്പോയി. (സിഗററുകേസെടുത്തു് എല്ലാവൎക്കും ഓരോ സിഗററു നൽകുന്നു.)

നരേ—ഞങ്ങൾ വെറുതെ നടക്കാനിറങ്ങിയതാണു്. ഇവിടെ വന്നപ്പോൾ ഒരാൾ കിടന്നുറങ്ങുന്നതു കണ്ടു. പോക്കററിൽ പേനയുണ്ടു് പേഴ്സുണ്ടു്. വല്ല പോക്കററടിക്കാരും വന്നെങ്കിലോ എന്നു ശങ്കിച്ചാണു വിളിച്ചുണൎത്തിയതു്.

ഡാ—ഏതായാലും അതു നന്നായി. നേരം ഇരുട്ടിയതു ഞാനറിഞ്ഞതേയില്ല. അസമയമായി. ഞാൻ പോകട്ടെ—(പോകുന്നു)

ദാമോ—അയാൾ വല്ലതും കേട്ടിരിക്കുമോ?

നരേ—ഹേയ്, ഒരിക്കലുമില്ല. നല്ല ഉറക്കമായിരുന്നു.

ദാമോ—എന്നാൽ എല്ലാം പറഞ്ഞതുപോലെ നമുക്കിപ്പോൾ പിരിയാം. (എല്ലാവരും പോകുന്നു)

3

(ചിന്താമഗ്നയായി ലീല തന്റെ മുറിയിൽ ഉലാത്തുന്നു. അവളുടെ കയ്യിൽ ഒരു കത്തുണ്ടു്.

അവൾ രണ്ടാമത്തും അതിലേക്കു കണ്ണോടിക്കുന്നു. കോപതാപാദികൾ അവളുടെ മുഖത്തു പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നു. എന്തോ ദൃഢനിശ്ചയം ചെയ്തവളെപ്പോലെ അവൾ നേരെ പിതാവിന്റെ മുറിയിലേക്കു നടക്കുന്നു. ലീലയുടെ പാദശബ്ദംകേട്ടു് ബാരിസ്റ്റർ ലാംപുസ്തകത്തിൽനിന്നും കണ്ണെടുത്തു് തിരിഞ്ഞു നോക്കുന്നു)

ലീല—അച്ഛാ.

ര. ദ—എന്താ മകളെ.

ലീല—എനിക്കല്പം സംസാരിക്കാനുണ്ടു്.

ര. ദ—എന്താണതു്? ഇവിടെയിരിക്കൂ.

ലീല—എന്റെ വിവാഹം അച്ഛൻ നിശ്ചയിച്ചുകഴിഞ്ഞു ഇല്ലേ? അതിൽനിന്നും വിരമിക്കാൻ സാധിക്കില്ലേ?

ര. ദ—ഇല്ല മകളെ, ഇനി അതിനു നിവൃത്തിയില്ല. രമേശദത്തു് വാക്കിനു വിലയില്ലാത്തവനെന്നു് ലോകർ അധിക്ഷേപിക്കും. നീ എന്താണിങ്ങനെ ചോദിക്കുന്നതു്. ദാമോദറിനെപ്പോലുള്ള ഒരു ഭർത്താവിനെ ലഭിക്കുക നിന്റെ മഹാഭാഗ്യമാണു മകളേ.

ലീല—ഉവ്വു്, മഹാഭാഗ്യം തന്നെ. കോടീശ്വരനായ രമേശദത്തിനു് ഒരു ചൂതുകളിക്കാരനെ മാത്രമേ മരുമകനായി ലഭിക്കൂ! ഒരു വേശ്യാലമ്പടനെ!!

ര. ദ—(കുപിതനായി) ലീലേ സൂക്ഷിച്ചു സംസാരിക്കൂ. അതിവാത്സല്യം നിന്നെ വഷളാക്കിക്കളഞ്ഞു.

ലീല—(കത്തെടുത്തു മേശപ്പുറത്തേക്കെറിഞ്ഞിട്ടു്) അച്ഛൻ ഇതൊന്നു വായിച്ചുനോക്കണം.

(ദത്ത് വായിക്കുന്നു. അല്പനേരം ആലോചിച്ചിരുന്നിട്ടു് പെട്ടെന്നു്)

ര. ദ—അറിവില്ലാത്ത എന്റെ കുട്ടീ! ആരോ നിന്നെ ചതിക്കാൻ മനഃപൂർവം ചെയ്ത വിദ്യയാണിതു്. ഇല്ലെങ്കിൽ അയാൾ കത്തിൽ തന്റെ പേർ കുറിക്കാൻ മടിക്കുന്നതെന്തിനു്.

ലീല—അച്ഛൻ എന്തുതന്നെ പറഞ്ഞാലും ശരി. ഈ വിവാഹം ഞാനിഷ്ടപ്പെടുന്നില്ല. ഇതു് ശുഭപര്യവസായി ആയിരിക്കില്ല.

ര. ദ—(അസുഖത്തോടെ) എന്തു് നീയാണോ വിധികർത്താവു്? ഞാൻ നിശ്ചയിച്ചുപോയി. ഇനി അതിനു മാറ്റമില്ല. നീ എന്റെ മകളാണു്, എന്നെ അനുസരിക്കാൻ കടപ്പെട്ടവൾ.

ലീല—അച്ഛാ (വിങ്ങിക്കരയുന്നു.)

ര. ദ—(മകളുടെ ശിരസ്സിൽ തലോടിക്കൊണ്ടു്) ലീലേ എന്താണിതു്? കൊച്ചുകുട്ടിയെപ്പോലെ കരച്ചിൽ തുടങ്ങിയോ? ആശ്വസിക്കൂ!

ലീല—(വിങ്ങി വിങ്ങി) അച്ഛാ! അവിടുത്തെ പ്രിയപ്പെട്ട മകളെ നശിപ്പിക്കരുതേ.

ര. ദ—ആകട്ടെ. ഞാൻ ദാമോദറിനെപ്പറ്റി ഒന്നുകൂടി തിരക്കട്ടെ. ഈ കത്തിൽ പറഞ്ഞിരിക്കുന്ന എന്തെങ്കിലും സംഗതി വാസ്തവമാണെങ്കിൽ ഈ വിവാഹം വേണ്ടെന്നുവയ്ക്കാം. നീ ശാന്തയാകൂ.

(കണ്ണുകൾ തുടച്ചുകൊണ്ടു ലീല പോകുന്നു. ദത്തു് അവളെത്തന്നെ നോക്കിയിരുന്നു് ചിന്തിക്കുന്നു. "ഇവൾ ഇപ്പോഴും അയാളെ സ്നേഹിക്കുന്നോ? ഇല്ല, അതു് പാടില്ല. ഒരിക്കലും പാടില്ല")

4

(അതേ പാർക്കു്. ദാമോദറും കൂട്ടുകാരും ഒരു ബെഞ്ചിലിരുന്നു് എന്തോ ഗൂഢാലോചന ചെയ്യുന്നു. രാത്രി ഒൻപതുമണി സമയം)

ദാമോ—അയാൾ ഇത്ര പെട്ടെന്നു് കാലുമാറാൻ കാരണമെന്താണു്?

നരേ—നിങ്ങളെ സംബന്ധിച്ചു് എന്തെങ്കിലും അറിഞ്ഞിരിക്കാം.

ദാമോ—(കോപത്തോടെ) നിങ്ങളല്ലേ പറഞ്ഞതു് ഒന്നും അറിയാൻ ഇടകൊടുക്കാതെ കാര്യം നടത്താമെന്നു്.

രഘു—നാം ശണ്ഠകൂടിയതുകൊണ്ടു് പ്രയോജനമില്ല. മേലിൽ വേണ്ട കാര്യം ആലോചിക്കാം.

ദാമോ—ഇവിടെ അങ്ങിങ്ങു് ലഹളയും തീവെയ്പും ആരംഭിച്ചുകഴിഞ്ഞിരിക്കുന്നതിനാൽ ഇതു് നമുക്കു പറ്റിയ അവസരമാണു്. നാളെ ലീലയുടെ കാളേജ്ഡേയാണു്. രാത്രിയിലെ ഡ്രാമായിൽ അവൾക്കും പാർട്ടുണ്ടെന്നു കേട്ടു. കുറെ ഇരുട്ടിയേ മടങ്ങൂ. അപ്പോൾ അവളെ തട്ടണം.

നരേ—അച്ഛനും മകളുംകൂടെയായിരിക്കുമല്ലോ വരുന്നതു്.

രഘു—അതിനെന്തു്? ഡ്രൈവർ എന്റെ ഒരു സ്നേഹിതനാണു്. അയാളെ ഞാൻ പറഞ്ഞു ശരിപ്പെടുത്തിക്കൊള്ളാം. അച്ഛനെ തുലയ്ക്കണം, മകളെ കൊണ്ടു കടക്കണം.

ദാമോ—എന്നാൽ അങ്ങനെതന്നെ. നാലഞ്ചാളുകളെക്കൂടി ഏർപ്പാടു ചെയ്തുകൊള്ളണം.

(എല്ലാവരും പിരിയുന്നു.)

രംഗം ൨.

(ഡാക്ടർ ഖാന്റെ ഡിസ്പെൻസറി; ഒരു കട്ടിലിൽ ലീല ബോധഹീനയായി കിടക്കുന്നു. ഡാക്ടരുടെ സഹോദരിയും ലീലയുടെ സഹപാഠിനിയുമായ സുലേഖ അടുത്തിരുന്നു് ശുശ്രൂഷിക്കുന്നു. ലീല മെല്ലെ കണ്ണുതുറന്നിട്ടു് പരിഭ്രമത്തോടെ ചുററും നോക്കുന്നു.)

ലീല—ഞാനെവിടെയാണു്? എന്റെ അച്ഛനെവിടെ? അയ്യോ! എന്റെ അച്ഛനെ ആ ദുഷ്ടന്മാർ കൊന്നു കളഞ്ഞോ—അച്ഛാ—എന്റെ അച്ഛാ—(വിങ്ങിവിങ്ങി കരയുന്നു.)

സുലേ—ലീലേ! പരിഭ്രമിക്കാതിരിക്കൂ! നോക്കൂ ഇതു ഞാനാണു്, നിന്റെ സുലേഖ.

ലീല—(കണ്ണുമിഴിച്ചു് നോക്കുന്നു. പെട്ടെന്നു് ചാടി എഴുന്നേററു് കട്ടിലിൽ ഇരുന്നു് സുലേഖയെ കെട്ടിപ്പിടിച്ചുകൊണ്ടു കരയുന്നു.)

സുലേ—ആശ്വസിക്കൂ ലീലേ! (കണ്ണുകൾ നിറയുന്നു)

ലീല—ഞാനെങ്ങനെ ഇവിടെ വന്നു?

സുലേ—ഇന്നലെ നിങ്ങളുടെ പുറകെയല്ലേ ഞാനും ജ്യേഷ്ഠനും കാളേജിൽനിന്നും തിരിച്ചതു്. ജ്യേഷ്ഠനു് നേരത്തെ എന്തോ അറിവു ലഭിച്ചിരുന്നതിനാൽ അദ്ദേഹം പോലീസിലും അറിവുകൊടുത്തിരുന്നു. പക്ഷേ ഞങ്ങൾ അഞ്ചുമിനിട്ടുകൂടി താമസിച്ചിരുന്നെങ്കിൽ നിങ്ങളുടെ പൊടിപോലും കാണില്ലായിരുന്നു.

ലീല—ആരായിരുന്നു ആ ദുഷ്ടന്മാർ? അച്ഛനെവിടെ?

സുലേ—അച്ഛൻ ഇവിടെത്തന്നെയുണ്ടു്. അവരുടെ പ്രമാണി നിന്റെ ഭാവിഭർത്താവായി കരുതപ്പെടുന്ന ലീഡർ ദാമോദരനാണു്.

(ലീല വെറുപ്പോടെ മുഖം തിരിക്കുന്നു. ഡാക്ടർ ഖാൻ മുറിയിൽ പ്രവേശിക്കുന്നു. ലീല ഉണർന്നിരിക്കുന്നതുകണ്ടു് പ്രസന്നചിത്തനാകുന്നു. കാൽപ്പെരുമാററം കേട്ടു് ലീല അങ്ങോട്ടു നോക്കുന്നു. ഇരുവരുടേയും കണ്ണുകൾ തമ്മിലിടയുന്നു. ലജ്ജിതയായി ലീല മറുഭാഗത്തേക്കു നോക്കുന്നു. ഡാക്ടർ സമീപം ചെന്നു് അവളെ പരിശോധിക്കുന്നു. എന്തോ ഔഷധം കൊണ്ടുവരാനെന്ന ഭാവത്തിൽ സുലേഖ മറയുന്നു.)

ലീലേ! (സ്നേഹപൂർവ്വം ഡാക്ടർ വിളിക്കുന്നു. ലീല അദ്ദേഹത്തെ നോക്കുന്നു. കണ്ണുകൾ നിറയുന്നു.)

ഡാ—എല്ലാം ഈശ്വരനിശ്ചയമാണു്. പക്ഷേ ഇത്രവേഗം ഈ നിധി എന്റെ സ്വാധീനത്തിലാകുമെന്നു് ഞാനൊട്ടുമാശിച്ചിരുന്നില്ല. ഞാൻ ഭാഗ്യവാനാണു്.

ലീല—അച്ഛനെങ്ങനെയിരിക്കുന്നു?

ഡാ—സുഖമുണ്ടു്. മകളെ കാണാൻ വലിയ തിടുക്കമായിരിക്കയാണു്.

(എന്തോ അനക്കം കേട്ടു് ഡാക്ടരും ലീലയും തിരിഞ്ഞുനോക്കുന്നു. രാമേശദത്തു് സുലേഖയുടെ സഹായത്തോടെ മെല്ലെ നടന്നു് മുറിയിൽ പ്രവേശിക്കുന്നു.)

എന്റെ അച്ഛാ! (ലീല ഗദ്ഗദത്തോടെ വിളിക്കുന്നു. ദത്തു് അവളുടെ സമീപമിരിക്കുന്നു. മകളെ തഴുകിക്കൊണ്ടു് വാത്സല്യപൂർവ്വം വിളിക്കുന്നു. മകളേ ലീലേ!)

ര. ദ—എന്റെ പ്രിയപ്പെട്ട കുട്ടികളെ! ഈശ്വരന്റെ ലീല ഓർത്തു് ഞാനത്ഭുതപ്പെടുന്നു. നിങ്ങളുടെ പിതാവു് എന്റെ ആത്മാർത്ഥസ്നേഹിതനായിരുന്നു. ഒരു കുടുംബക്കാരെപ്പോലെയാണു് ഞങ്ങൾ ജീവിച്ചിരുന്നതു്. എന്നാൽ അദ്ദേഹത്തിന്റെ മരണശേഷം ഞാൻ നിങ്ങളുമായി അല്പം അകന്നു. കാരണം—ഞാനെന്തിനതു പറയണം? നിങ്ങൾക്കെല്ലാമറിയാമല്ലോ. ലീല—എന്റെ

# ശാന്തിനികേതം.

(തിരുവല്ല, എൻ. കേശവപിള്ള)

വ്യക്തമെൻജീവിതം കാൺകാനെന്നുയും
ശുഷ്കമാക്കിത്തീർത്തു കാലശ്രമൻഭവാൻ
നാലംശമാനാളെൻമെയ്ക്കനംകെ, സ്സിരകളിൽ
മേൽക്കുമേൽ ചെഞ്ചോരത്തുള്ളിത്തുളുമ്പവേ,
ശുദ്ധവും സ്നിഗ്ദ്ധവുമാം ഭക്ഷ്യപേയങ്ങ-
ളെത്ര ഭുജിച്ചുമദിച്ചു നടന്നു ഞാൻ!
അന്നന്നതിൽസ്സത്തയൂറ്റിയൂറ്റിക്കുടി-
ച്ചെന്നെവെറും പിണമാക്കി പിശാചു നീ!

ഓരോദിനത്തിലുമോരോപദത്തിലും-
നേരമുകളിലേക്കേറിയെന്നോർത്തുഞാൻ
എന്നാൽപ്രതിപദം താഴേക്കുതാഴേക്കു-
തന്നെപതിച്ചുപോയ് താന്തമെൻജീവിതം.

ഇടറാന്നാവിണ്ണിൻവെളിച്ചം ഭയാപഹം
തേടിയലഞ്ഞു ഞാൻ നടന്നിതന്നാളവും,
പാടവമേറപാരാച്ചു കൊണ്ടിതാ ഞാൻ പന്ന-
ക്കൂടിയതോ ഘോരമന്ധതമിസ്രയിൽ!

കാതരമാമെൻമിഴികളിൽ മുമ്പുള്ള-
കാന്തിയുംകൂടികുറഞ്ഞുമറഞ്ഞുപോയ്
നിഷ്ഫലം ഞാനിതാ ജീവിതത്തിനുമേൽ
തപ്പിപ്പിടിക്കാൻ ശ്രമിക്കയാണിപ്പൊഴും
എന്നെ [illegible] കൊള്ളുകയാണു ഞാ-
നെന്തിനോ വേദനകൊള്ളും കരളിനാൽ
മംഗളംതിങ്ങുമാശ്ശാന്തിനികേതത്തി-
ലെങ്ങനെയെന്നു ഞാൻ ചെന്നുചേർന്നീടുമോ?

---

ഏകപുത്രി—ഒരു മുസൽമാനെ സ്നേഹിക്കുന്നതു് ഞാനിഷ്ടപ്പെട്ടില്ല. പക്ഷേ ഈശ്വരനിശ്ചയം മറിച്ചായിരുന്നു! ഒരു ഗുണ്ടാ ആയ ഹിന്ദുവിനെക്കാൾ സഹൃദയനായ, ഈശ്വരവിശ്വാസിയായ മുസൽമാനാണു് എന്റെ മരുമകനാകാൻ യോഗ്യനെന്നു് ഞാനിപ്പോൾ പൂർണ്ണമായും വിശ്വസിക്കുന്നു. ഹിന്ദുമുസ്ലീംമൈത്രി— അതേ— എന്റെ ജീവിതശേഷം ഞാനതിനുവേണ്ടി വിനിയോഗിക്കാൻ നിശ്ചയിച്ചുകഴിഞ്ഞു. എന്റെയും ലീലയുടെയും പ്രാണൻ രക്ഷിച്ചതിനു് തൽക്കാലം ഡാക്ടർക്കു് ഈ സമ്മാനമിരിക്കട്ടെ! (മകളുടെ കൈപിടിച്ചു് ഡാക്ടർ ഖാന്റെ കയ്യിൽ കൊടുക്കുന്നു. ലീല ആനന്ദാശ്രു പൊഴിക്കുന്നു.)

(കർട്ടൻ.)

(പകർപ്പവകാശം സ്വായത്തം.)

ന്നൊരു ചോദ്യത്തിനു് ഇവിടെ അവകാശമുണ്ടു്. അതിനു സമാധാനം പറയാം. ഒരേ തത്വത്തെ ആസ്പദമാക്കി എഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ ഹൃദയാവർജ്ജകങ്ങളായി തീരുന്നതു് പാത്രങ്ങളുടെ പ്രവൃത്തിപഥങ്ങളിൽ കാണുന്ന ഗതിവൈചിത്ര്യം കൊണ്ടാണു്. ആ സന്ദർഭങ്ങളിൽ സ്പഷ്ടമായി വീക്ഷിക്കുന്നതിനു് കഴിവുള്ള അന്യോന്യസാദൃശ്യങ്ങളെ കഥയുടെ ആന്തരമായ സാദൃശ്യമായി കരുതാം. തത്വംകൊണ്ടു് 'കരുണ'യും 'മറിയ'വും എത്രത്തോളം യോജിക്കുന്നുണ്ടെന്നു വേണമെങ്കിൽ പറയാമെങ്കിലും, രണ്ടിനും ആന്തരമായ സാദൃശ്യം അശേഷമില്ലെന്നു് പറയാതെ കഴികയില്ല. ശ്രീയേശുദേവൻെറ ഉപദേശം ശ്രവിച്ചമാത്രയിൽ തന്നെ മറിയത്തിൻെറ ഹൃദയം പാപവാസനകൾക്കു് വിദൂരമായി തീരുന്നു. ഭക്തിവിശ്വാസദ്യോതകങ്ങളായ സുവർണ്ണദീപങ്ങൾ മുന്നോട്ടു പോകുവാൻ അവൾക്കു് വഴികാണിച്ചുകൊടുത്തു. മഹാത്മാവായ ശ്രീയേശുദേവനെ നേരിട്ടുകണ്ടു് ഉപദേശം വാങ്ങുവാൻ അവൾ ഏററവും ഉത്സുകയായിത്തീർന്നു. അവിധം ആ ലോകരക്ഷകനിൽനിന്നും ഉപദേശം വാങ്ങി ഭക്തിശ്രദ്ധാപ്രശാന്തയായി ലോകപൂജിതയായി സ്വജീവിതം നയിച്ചു. ഇതാണു് മറിയത്തിൻെറ സ്ഥിതി. ഈ പവിത്രാരത്തോടു വാസവദത്തയെ ഒന്നുകൊണ്ടും സാദൃശ്യപ്പെടുത്തുവാൻ നിവൃത്തിയില്ല. അവൾ മാനപത്തുന്തം ഒരു ഭയങ്കര ദാസിതന്നെ ആയിരുന്നു. ലളിതകോമളനായ ഉപഗുപ്തനെ കണ്ടപ്പോൾ അവൾക്കു് ഒരു ഭ്രമം ഉണ്ടായി. ഭ്രമം എന്നു പറഞ്ഞാൽ ഒരുവക കടുത്ത കാമഭ്രമം. സൂരിനമ്പൂരിക്കു് ഇന്ദുലേഖയിൽ തോന്നിയതുപോലെയോ അഥവാ ലളിതമായ ശൂർപ്പണഖയ്ക്കു് രാമലക്ഷ്മണന്മാരിൽ തോന്നിയതുപോലെയോ ഉള്ള കടുത്തകാമഭ്രമമാണു് അതു്. ഒരിക്കലും അതിനെ അനുരാഗമായി ഗണിക്കുവാൻ നിവൃത്തിയില്ല. യഥാർത്ഥമായ അനുരാഗം ഒരിക്കലും നീചപ്രവൃത്തിക്കു് തുനിയുകയില്ല. വാസവദത്തയുടെ ആജ്ഞാനുസരണം ഉപഗുപ്തനെ വിളിച്ചുകൊണ്ടുവരുവാൻ പോയ തോഴി തിരിച്ചുവന്നു വിവരം പറഞ്ഞുകൊണ്ടിരിക്കെ, ആഗതനായ ഒരു കാമുകനെ അവൾ ഉടനെ സൽക്കരിക്കുവാനൊരുങ്ങുന്നു. ഇതുകൊണ്ടു് അവളുടെ രാഗം യഥാർത്ഥമല്ലെന്നു് സ്പഷ്ടം. പിന്നീട്ടു് അവൾ ഒരു കൊലനടത്തുന്നു. കൊലക്കുററത്തിനു ശിക്ഷയായി കരചരണാദികൾ കണ്ടിച്ചു് അവളെ ചുടുകാട്ടിൽ തള്ളുന്നു. ആ അവസരത്തിൽ ഉപഗുപ്തൻ അവളുടെ അടുത്തു ചെല്ലുന്നു. മരണോന്മുഖിയായി തീവ്രവേദന അനുഭവിച്ചുകൊണ്ടു് ഒന്നിനും ശക്തയല്ലാതെ കിടക്കുന്ന വാസവദത്തയ്ക്കു് നമ്മുടെ ബുദ്ധസന്യാസി തത്വം ഉപദേശിക്കുന്നു. അതു് എത്രമാത്രം അവളുടെ തലയിൽ കയറിയോ ആവോ?

'അമ്മയ്ക്കു് പ്രസവവേദന മകൾക്കു വീണവായന' എന്താ തരക്കേടുണ്ടോ? തന്നിൽ പ്രതിപത്തിയേറിയ വാസവദത്തയെ അവളുടെ ജീവിതദശയിൽ മാനസാന്തരപ്പെടുത്തുന്നതിനു് ബുദ്ധസന്യാസിക്കു് പ്രാഭവമില്ലാതെപോയി. അദ്ദേഹം കേവലം ബുദ്ധശിഷ്യനായ ഒരു സന്യാസിയെന്നല്ലാതെ ലോകരക്ഷകനായ യേശുദേവനെപ്പോലെയുള്ള മഹത്വമോ, മാഹാത്മ്യമോ ഉള്ള ഒരുവനായിരുന്നില്ല. അദ്ദേഹം ഒരിക്കലും ക്രിസ്തുവിനു് സദൃശനും ആകുന്നതല്ല. ഇങ്ങനെ നോക്കുമ്പോൾ രണ്ടു കഥയ്ക്കും തമ്മിൽ ആന്തരമായ യാതൊരു സാദൃശ്യവുമില്ല എന്നുള്ളതു് സ്പഷ്ടം. ഈ ഭാഗം ഇങ്ങനെ നില്ക്കട്ടെ, നമുക്കു മുന്നോട്ടുപോകാം.

കഥാബീജത്തിനു് എത്രതന്നെ സാമ്യതയുണ്ടെങ്കിലും പ്രതിപാദനരീതി, ആദർശപ്രകാശനം, വർണ്ണനാഗതി, അലങ്കാരൗചിത്യങ്ങൾ (മി: ചക്രപാണി അലങ്കാരഔചിത്യങ്ങൾ എന്നു സന്ധി ചേർക്കാതെ എഴുതിയിരിക്കുന്നതു ശരിയല്ല) എന്നിവയിലെല്ലാം രണ്ടിനും സാരമായ വ്യത്യാസം കാണുന്നുണ്ടെന്നുള്ള ഒരു പുതിയ കണ്ടുപിടിത്തമാണു് മി: ചക്രപാണിയുടെ അനന്തരാഭിപ്രായം. കഷ്ടം! ഇതു് ആർക്കാണു് അറിയാൻ പാടില്ലാത്തതു്. ഒരു മനുഷ്യനെപ്പോലെയല്ലാ മറെറാരു മനുഷ്യനെന്നും, ഒരേ വിഷയത്തെ ആസ്പദമാക്കിയുള്ളവയായാലും രണ്ടുപേരുടെ കൃതികൾ മേല്പറഞ്ഞ കാര്യങ്ങളിൽ ഭിന്നഭിന്നങ്ങളായേ ഇരിക്കയുള്ളുവെന്നും സർവ്വവിദിതമാകയാൽ എടുത്തു പറയേണ്ട കാര്യം ലേശ

കവരണ്ടായിരുന്നില്ല. അതു പോകട്ടെ നമുക്കു് അടുത്തപാദം എന്താണെന്നു് നോക്കാം.

കരുണരസപ്രധാനമായ 'കരുണ' സൂൎയ്യനെപ്പോലെ സ്വയംപ്രഭാപൂരിതവും സാധാരണക്കാൎക്കു് എളുപ്പം അടുക്കുവാൻ നിവൃത്തിയില്ലാത്തതും അടുത്താൽ തന്നെ എളുപ്പം കടന്നുപോകുവാൻ കഴിവില്ലാത്തതുമായ വിധം പ്രൗഢസുന്ദരവുമാണത്രെ. കരുണയിലെ രസം കരുണമാണെങ്കിൽ അതിനു മേൽപറഞ്ഞ വിധത്തിലുള്ള പ്രൗഢതയുണ്ടെങ്കിൽ നിശ്ചയമായും ആ പ്രൗഢത രസവിച്ഛിത്തിക്കു് നിദാനമായിത്തീരുന്നതാണു്. ശോകമാണല്ലോ കരുണരസത്തിന്റെ സ്ഥായീഭാവം.

അതു് വായനക്കാരുടെകൂടിത്തന്നെ ഹൃദയത്തിൽ ഉദ്ബുദ്ധമാകേണ്ട ഒരു ഭാവവിശേഷമാണു്. കാവ്യത്തിലെ ഓരോ വരിയും വായിച്ചു് വളരെ ക്ലേശിച്ചു് പദങ്ങളുടെ അൎത്ഥവും ആശയവും മനസ്സിലാക്കി ഉണൎത്തിക്കൊണ്ടുവരേണ്ട ഒരു ഭാവമല്ല. പ്രൗഢത പദത്തെയും അൎത്ഥത്തേയും ആശ്രയിച്ചു വരാവുന്നതും ചിലപ്പോൾ പണ്ഡിതന്മാരെപ്പോലും ക്ലേശിപ്പിക്കുന്നതുമായ ഒരു ഗുണമാകുന്നു. അതു് കരുണരസപ്രധാനമായ കൃതികളിൽ പ്രയോഗിക്കുന്നപക്ഷം നിശ്ചയമായും രസവിച്ഛിത്തി സംഭവിക്കുകതന്നെ ചെയ്യും. അതുകൊണ്ടു് മഹാകവികൾ കരുണരസപ്രധാനമായ കൃതികളിൽ ഒരിക്കലും പ്രൗഢത പ്രയോഗിക്കാറില്ല. കരുണരസത്തെ വ്യഞ്ജിപ്പിക്കുന്നതു് പ്രസാദാത്മകമായ മാധുൎയ്യമാണു്. അതോടുകൂടി മഹാകവികളുടെ കൃതികളിൽ ഗാംഭീൎയ്യവും കലൎന്നുകാണും. ആലങ്കാരികമതവും ഇതുതന്നെയാണു്.

"ശൃംഗാരേ വിപ്രലംഭാഖ്യേ
കരുണേ ച പ്രകൎഷവത്
മാധുൎയ്യമാൎദ്രതാം യാതി
യതസ്തത്രാധികം മനഃ."

എന്ന ധ്വനികാരവചനം നോക്കുക. ഇതുകൊണ്ടു് പ്രൗഢത കരുണരസത്തിനു് ഒന്നുകൊണ്ടും അനുയോജ്യമല്ലെന്നും കരുണരസപ്രധാനമായ കൃതി പ്രൗഢമായാൽ അതു് അസുന്ദരമായിട്ടേ ഇരിക്കയുള്ളൂ എന്നും മനസ്സിലാക്കാം.

എന്നാൽ കരുണയുടെ സ്ഥിതി അവ്വിധത്തിലല്ല. സാധാരണക്കാർപോലും അതു വായിച്ചു രസിക്കാറുണ്ടു്. അതുകൊണ്ടു് കരുണ, മി. ചക്രപാണി പറയുംപോലെ പ്രൗഢസുന്ദരമല്ലെന്നു തീൎത്തുപറയാം. പ്രസാദാത്മകമായ മാധുൎയ്യമാണു് അതിലെ പ്രധാന ഗുണം. അതോടൊന്നിച്ചു് ഗാംഭീൎയ്യവും കാണാം. നിൎമ്മലവും അഗാധവുമായ ജലാശയത്തിന്റെ അടിത്തട്ടു് ഒറ്റനോട്ടത്തിനു് കാണാൻ കഴിവുള്ളതുപോലെ ഗംഭീരമെങ്കിലും പ്രസാദാത്മകമായ മാധുൎയ്യംകലൎന്ന കൃതികൾ പരസഹായംകൂടാതെ സഹൃദയഹൃദയത്തെ ആവൎജ്ജിക്കുകതന്നെ ചെയ്യും. ഇത്രയുംകൊണ്ടു് കരുണ പ്രൗഢസുന്ദരമല്ലെന്നും അതിൽ സമുല്ലസിക്കുന്നഗുണം വേറൊന്നാണെന്നും വ്യക്തമായല്ലോ. ഇനി 'മറിയ'ത്തെക്കുറിച്ചുള്ള ലേഖകന്റെ അഭിപ്രായം തോദക്ഷമമാണോ എന്നു് പരിശോധിക്കാം.

'മഗ്ദലനമറിയം' വാർതിങ്കൾപോലെ അന്യപ്രതിഫലനയോഗ്യവും, ആൎക്കും വായിച്ചുവിടത്തക്കവിധം ലളിതമോഹനവും ആണുപോലും. ഈവിധമൊരഭിപ്രായം പുറപ്പെടുവിക്കുവാൻ തോന്നിയ ലേഖകന്റെ കാവ്യരസാസ്വാദസമൎത്ഥമായ ധിഷണയെ ഏതുരൂപത്തിലാണു് പ്രശംസിക്കേണ്ടതെന്നു് മനസ്സിലാകുന്നില്ല. ആശാന്റെ കരുണ സൂൎയ്യസദൃശവും വള്ളത്തോളിന്റെ 'മറിയം' ചന്ദ്രസദൃശവുമായി മി. ചക്രപാണി സങ്കല്പിച്ചതിന്റെ രഹസ്യം ഇതാണു്. ആശാന്റെ കാവ്യത്തിൽനിന്നും ഒട്ടുവളരെ ആശയങ്ങൾ വള്ളത്തോൾ 'മഗ്ദലനമറിയ'ത്തിൽ കവൎന്നെടുത്തിട്ടുണ്ടെന്നാകുന്നു. ലജ്ജയില്ലാതെ ലേഖകനു് ഇങ്ങനെ ജല്പിക്കുവാൻ തോന്നിയതു് അത്ഭുതംതന്നെ. ഇനിമേൽ വിവരിക്കുവാൻപോകുന്ന സന്ദൎഭങ്ങൾ ഈ അഭിപ്രായത്തിന്റെ ഖണ്ഡനമായും തീരാവുന്നതിനാൽ തല്ക്കാലം ഒന്നും പറയുന്നില്ല.

"അനുപമകൃപാനിധിയഖിലബാന്ധവൻ—
ശാക്യ
ജിനദേവൻ ധൎമ്മരശ്മി ചൊരിയുംനാളിൽ"

എന്ന കരുണയിലെയും,

"വാർതിങ്കൾതാലമെടുത്ത വസന്തമാ—
ചേതോവെൺചാറൊന്നു ചൂശിക്കയാൽ,"

എന്ന മഗ്ദലനമറിയത്തിലെയും, തുടക്കത്തിലുള്ള ഈ രണ്ടുവരികൾ എടുത്തു് അവയുടെ താരതമ്യത്തെ വിശദീകരിക്കുവാനാണു് മി. ചക്രപാണിയുടെ അടുത്ത സമാരംഭം. ഈ താരതമ്യവിശദീകരണം എത്രമാത്രം സമർത്ഥമായിട്ടുണ്ടെന്നു് പരിശോധിക്കാം.

ആശാൻ 'അനുപമകൃപാനിധി' എന്ന പദത്തിൽ എന്തൊക്കെയൊ ഉള്ളടക്കം ചെയ്തിട്ടുണ്ടെന്നു് ലേഖകൻ പറയുന്നു. അതു് ഏതാണ്ടിപ്രകാരമാണു്. 'ആശാൻ തന്റെ കാവ്യപ്രതിപാദനത്തിൽ രഹസ്യമായും, പരസ്യമായും വിശദീകരിക്കുവാൻ യത്നിക്കുന്ന കരുണയുടെ 'സാരഗർഭമായഭാവം ഏററവും സംഗ്രഹിതമായ രൂപത്തിൽ ആദ്യത്തെ അനുപമകൃപാനിധിയെന്ന പദത്തിൽ ഭംഗിയായി നിബന്ധിച്ചിട്ടുണ്ടു്. അനന്തരഭാഗങ്ങൾ മുഴുവനും അതിന്റെ ഒരു വ്യക്തമായ പ്രദർശനമായും ദൃഷ്ടാന്തപ്പെടും. തന്നെയുമല്ല കരുണ കൈരളീഭണ്ഡാഗാരത്തിലെ അനുപമമായ ഒരു നിധിയാണെന്നും കരുണരസത്തിന്റെ ദുർഗ്ഗമസരണികളുടെ സുവിശദമായ വിവരണംകൊണ്ടു് കൃപയുടെ ഇരിപ്പിടമാണെന്നും വ്യംഗ്യമായി കാണുന്നതുമൂലം അനുപമകൃപാനിധിയെന്നുള്ള 'കരുണ'യുടെ ആരംഭം 'മഗ്ദലനമറിയ'ത്തിലെ 'ചാർത്തിങ്കൾത്താല'ത്തെക്കാൾ ഏററവും ഉചിതവും സുന്ദരവുമായിട്ടുണ്ടു്.' ഈ അഭിപ്രായം ഒട്ടുമുക്കാലും ആദരണീയമല്ല. 'അനുപമകൃപാനിധി'യെന്ന പദം പ്രസ്തുതകാവ്യത്തിലെ രസം കരുണമാണെന്നുള്ളതിനെ വ്യഞ്ജിപ്പിക്കുന്നുണ്ടു്. ഇതല്ലാതെ മി: ചക്രപാണി പറയുംപോലെ പലതും വ്യഞ്ജിക്കുന്നുണ്ടെന്നു് വിചാരിക്കുവാൻതക്ക കാരണമൊന്നും കാണുന്നില്ല. 'കരുണ'യിലെ മേലുദ്ധരിച്ച വരികൾ, വ്യംഗ്യമര്യാദയനുസരിച്ചു് ബുദ്ധനെ സൂര്യനായി സങ്കല്പിക്കുവാൻ സഹൃദയന്മാർക്കു് കഴിയുമെന്നേ കാണിക്കുന്നുള്ളു. എന്നാൽ സാധാരണ സൂര്യൻ ചൊരിയുന്നതു് ഉഷ്ണരശ്മികളാണു്. ബുദ്ധസൂര്യനാകട്ടെ ധർമ്മരശ്മികൾ ചൊരിയുന്നു. ഇതുകൊണ്ടു് മേൽപറഞ്ഞ വ്യംഗ്യം വ്യതിരേകത്തെ ആശ്രയിച്ചിരിക്കുന്നുവെന്നും മനസ്സിലാക്കാം. അനുപമകൃപാനിധി, അഖിലബാന്ധവൻ എന്നീ രണ്ടുപദങ്ങൾ ബുദ്ധസൂര്യന്റെ പ്രശാന്തതയേയും വെളിവാക്കുന്നു. ഇതിൽക്കൂടുതലായി അതുമിതുമൊക്കെ അതിനകത്തുണ്ടെന്നു്, മി: ചക്രപാണിക്കു തോന്നുന്നതു് ആശാനിലുള്ള പക്ഷപാതബുദ്ധികൊണ്ടായിരിക്കാം. ഇതു് 'മഗ്ദലനമറിയ'ത്തിലെ ചാർത്തിങ്കൾത്താലത്തെക്കാൾ ഔചിത്യവും ഭംഗിയും ഉള്ളതാണുപോലും. ഈ അഭിപ്രായത്തിനു് എത്രമാത്രം വിലയുണ്ടെന്നു നിർണ്ണയിക്കുന്നതിനു്, ആ ഭാഗം ഇവിടെ ഉദ്ധരിച്ചു് അതിന്റെ രാസിക്യംകൂടി വിശദീകരിക്കാമെന്നു വിചാരിക്കുന്നു.

"ചാർത്തിങ്കൾത്താലമെടുത്തവസന്താ-
ദേവതാ വെൺചാറൊന്നുപൂശിക്കയാൽ
ശ്രീഗലീലജില്ലയ്ക്കൊരു മുത്തു-
മാലയായ്മിന്നിനെയ്യിൽപട്ടണം."

ഇതു് 'മഗ്ദലനമറിയ'ത്തിലെ തുടക്കത്തിലുള്ള നാലുവരികളാണു്. ഇവയുടെ വാച്യാർത്ഥം സുസ്പഷ്ടമാകയാൽ വിവരിക്കുന്നില്ല. ചാർത്തിങ്കൾത്താലം, വസന്താവു്, ഏതോ വെൺചാറു്, നെയ്യിൽപട്ടണം, ഗലീലജില്ല എന്നീ പദങ്ങൾ വ്യംഗ്യപ്രധാനങ്ങളാകുന്നു. വസന്താവെന്ന പദം ഉത്തമയായ ഒരു നായികയെ വ്യഞ്ജിപ്പിക്കുന്നു. ആ നായിക കൈയിൽ എടുത്ത സുവർണ്ണപാത്രത്തെയാണു് ചാർത്തിങ്കൾത്താലം സൂചിപ്പിക്കുന്നതു്. ഉത്തമയായ ഒരു നായിക കൈയിൽ എടുത്തിരിക്കുന്ന സുവർണ്ണപാത്രത്തിൽനിന്നു് അസാധാരണമായ സുഗന്ധദ്രവ്യം നെയ്യിൽപട്ടണത്തിൽ പൊഴിക്കയാൽ (ഒരു മഹാപുരുഷനിൽ എന്നു വ്യംഗ്യം) അതു് ഐശ്വര്യപരിപൂർണ്ണമായ ഗലീലജില്ലയ്ക്കു് (തന്നിവാസികൾക്കു് എന്നു വ്യംഗ്യം) ഒരു മുത്തുമാലയായിത്തീരുന്നു. ആ നായിക മറിയമാണെന്നു് സങ്കല്പിക്കാം. അതുപോലെ അവൾ കരധൃതമായ സുവർണ്ണപാത്രത്തിൽനിന്നു് അസാധാരണമായ സുഗന്ധദ്രവ്യം എടുത്തു ശ്രീയേശുദേവനെ പൂജിച്ചതായും തന്നിമിത്തം ഗലീലവാസികളാസകലം ആ മഹാത്മാവിൽ ഭക്തിയുള്ളവരായിത്തീർന്നതായും, അനന്തരഭാഗംകൊണ്ടു് വിചാരിക്കാവുന്നതാണു്. ഈവിധം സന്ദർഭാനുഗുണമായ വ്യംഗ്യഭംഗി തികഞ്ഞ ഉദ്ധൃതവരികൾ അനുചിതങ്ങളും അസുന്ദരങ്ങളും ആയി ലേഖകന്റെ ദൃഷ്ടിയിൽപെട്ടുപോയതു് കഷ്ടം

തന്നെ. എന്നാൽ ഇവിടെ ലേഖകനു് പററിയിട്ടുള്ള ഒരു വൻതെററു് ചൂണ്ടിക്കാണിക്കാതെ തരമില്ല. 'ഏതോ വെൺചാമരാഭ പൂശിക്കയാൽ' എന്ന ഭാഗത്തിലുള്ള 'ഏതോ' എന്ന പദം സന്ദേഹാർത്ഥത്തിലുള്ളതാണെന്നു് തെററിദ്ധരിച്ചു് വള്ളത്തോളിനെ അല്പമൊന്നു കളിയാക്കുന്നുണ്ടു്. മഹാകവികളുടെ കൃതികൾ വായിച്ചു് അതിന്റെ ശരിയായ അർത്ഥം മനസ്സിലാക്കുവാൻ കഴിവില്ലാത്ത മി. ചക്രപാണി ഇനിയെങ്കിലും ഇത്തരത്തിലുള്ള സാഹസത്തിനു് ഒരുമ്പെടാതിരുന്നാൽ കൊള്ളാം. 'ഏതോ' എന്ന പദം അനിർവ്വചനീയം എന്ന അർത്ഥത്തിലാണു് ഇവിടെ പ്രയോഗിച്ചിരിക്കുന്നതു്. അതായതു് വെൺചാമരാഭ ഇന്നതരത്തിലാണെന്നു് വർണ്ണിക്കുവാൻ നിവൃത്തിയില്ലാത്തവിധം, മഹത്വമേറിയതാണെന്നാണു് ആ പദം വെളിവാക്കുന്നതു്. ഇത്രയുംകൊണ്ടു് കരുണയിലെ ഇടക്കത്തേക്കാൾ മഗ്ദലനമറിയത്തിലെ പ്രാരംഭത്തിനു് ഒന്നുകൊണ്ടും യാതൊരു കുറവുമില്ലെന്നുള്ളതു് സ്പഷ്ടം. ഇനി ലേഖകന്റെ അടുത്ത ഗതി എന്താണെന്നു നോക്കാം.

രണ്ടു വേശ്യകളുടേയും സൗധവർണ്ണനയാണു് അടുത്തതായി ലേഖകനെ ആകർഷിച്ചുകാണുന്നതു്. രണ്ടു കവികളും അതിശയോക്തിയിൽ മതിമറന്നുപോയിട്ടുണ്ടെങ്കിലും സുന്ദരമാണെന്നു് ലേഖകൻ അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ തികച്ചും സുന്ദരമായതു് എന്തുകൊണ്ടാണെന്നു് ലേഖകൻ തെളിയിക്കുന്നില്ല. രണ്ടു വർണ്ണനയിലും ഉപയോഗിച്ചിരിക്കുന്നതു് ഒരേ ആശയം ആണു്. അതിനു് ആദികാവ്യമായ രാമായണത്തിന്റെ ആവിർഭാവകാലത്തോളം പഴക്കമുണ്ടു്. ആ വിഷയത്തിൽ രണ്ടു കവികളും യാതൊരു പ്രശംസയേയും അർഹിക്കുന്നില്ല. പിന്നെ സന്ദർഭശക്തികൊണ്ടുള്ള വ്യംഗ്യഭംഗികൊണ്ടാണെങ്കിൽ കരുണയിലെ വ്യംഗ്യഭംഗി അല്പം ജുഗുപ്സാവഹം ആണെന്നേ പറയാവൂ. വെണ്മനോജ്ഞമാളിക കാളിമകാളും നഭസ്സയുമ്മവയ്ക്കുന്നു എന്നതിൽനിന്നും ഉളവാകുന്ന വ്യംഗ്യം സുന്ദരിയായ വാസവദത്ത, ഏതു കരിമാടനായാലും അവൻ ധനംകൊണ്ടു് ഉച്ചനിലപ്രാപിച്ചവനാണെങ്കിൽ അവനെ ഉമ്മവയ്ക്കുന്നു എന്നുള്ളതാണു്. എന്നാൽ വാസവദത്തയുടെ പരിതഃസ്ഥിതി വിചാരിക്കുമ്പോൾ ഇതു് അഭംഗിയുള്ളതാണെന്നും പറയുവാനില്ല. പരമാർത്ഥത്തിൽ വാസവദത്ത ദാസീവർഗ്ഗത്തിലും ഇതരാം നികൃഷ്ടയാണല്ലോ. ശാരദപൗർണ്ണമിചന്ദ്രനോടു് കേറി കയർത്ത മറിയത്തിന്റെ കേളീസൗധമാകട്ടെ രസികന്മാരായ പ്രഭുക്കന്മാരെമാത്രമേ ആകർഷിക്കുന്നുള്ളൂ എന്നു വിളിച്ചുപറയുന്നുണ്ടു്. കേളീസൗധം ശരൽക്കാലപൗർണ്ണമിയിലെ ചന്ദ്രബിംബസദൃശമാണെങ്കിൽ അവിടെ കയറിവരുന്നവരും ആ തരക്കാർതന്നെ ആയിരിക്കണം. ഇതിൽനിന്നു് 'മറിയം' ദാസിയാണെങ്കിലും ഒരു ഉൽകൃഷ്ടദാസിയുടെ നില അവൾക്കുണ്ടായിരുന്നു എന്നു് ഊഹിക്കാം. ചുരുക്കത്തിൽ പ്രസ്തുത വർണ്ണനകൾ രണ്ടും ഇതരഭാഗങ്ങളെപ്പോലെ പ്രശംസാർഹങ്ങളാണെന്നു് പറയുവാനില്ല. ഈ ഭാഗം ഇങ്ങനെ നില്ക്കട്ടെ.

അടുത്തതായി ഉപഗുപ്തന്റെയും ശ്രീയേശുദേവന്റെയും മഹിമാനുവർണ്ണനത്തോടുകൂടി രണ്ടു കവികളും രണ്ടുപേരേയും അവതരിപ്പിച്ചിരിക്കുന്നതു് എടുത്തുകാണിച്ചു് രണ്ടും രണ്ടു കവികളുടേയും അന്തരംഗംപോലെ ഉജ്ജ്വലസ്ഥാനങ്ങളായിട്ടുണ്ടെന്നു് മി: മ: ചക്രപാണി അഭിപ്രായപ്പെട്ടിരിക്കുന്നു. ഇവിടേയും എങ്ങനെയാണെന്നും എന്തുകൊണ്ടാണെന്നും ഉള്ള വിശദീകരണം ലേഖകൻ വിട്ടുകളകയാണു് ചെയ്തിട്ടുള്ളതു്. വൃഥാ അഭിപ്രായം പറയുവാൻ ആർക്കും പ്രയാസമില്ല. എന്നാൽ ഇങ്ങനെയുള്ള അഭിപ്രായങ്ങൾക്കു് സഹൃദയലോകം യാതൊരു വിലയും കല്പിക്കയില്ലെന്നു് മി. ചക്രപാണി ഓർക്കേണ്ടതാണു്. കഥാനായകന്മാരെ അവതരിപ്പിച്ചിരിക്കുന്ന രണ്ടു വർണ്ണനകളും ഹൃദയാവർജ്ജകങ്ങളായിട്ടുണ്ടു്. ഒന്നിനേക്കാൾ മറെറാന്നു് മെച്ചമാണെന്നു് പറയുവാനില്ല. രണ്ടിനും ഗുണവും, ദോഷവും പറയുവാൻ കാണും. എന്നാൽ മി. ചക്രപാണി അതൊന്നും തെളിയിക്കാതിരിക്കുന്ന സ്ഥിതിക്കു് തല്ക്കാലം അതിനെക്കുറിച്ചൊന്നും പറയുന്നില്ല. ആശാന്റെ വർണ്ണനയെക്കാൾ വള്ളത്തോളിന്റെ വർണ്ണന മോശമാണെന്നു് മി. ചക്രപാണി തെളിയിക്കുമ്പോൾ അതിനു സമാധാനം പറഞ്ഞുകൊള്ളാം. നമുക്കു് ചക്രപാണിയുടെ മുന്നോട്ടുള്ള യാത്രയെ തുടരാം.

'മഗ്ദലനമറിയ'ത്തിൽ മലയാളിടാഗോർ ആയ മഹാകവി വള്ളത്തോൾ നാരായണമേനോൻ അവർകൾ ശ്രീ യേശുദേവനെ സാക്ഷാൽ ശ്രീകൃഷ്ണനോടും ഹിമാലയസാനുവിൽ വൻതപം ചെയ്തുകൊണ്ടിരുന്ന സാക്ഷാൽ പരമശിവനോടും സന്ദർഭാനുസരണം സാദൃശ്യപ്പെടുത്തിയതു് "അഹോ" അനൗചിത്യത്തിന്റെ മകുടോദാഹരണമായി കൊട്ടിഘോഷിച്ചിരിക്കുന്നു. ഈ അഭിപ്രായം പലപ്രാവശ്യം പല നിരൂപകന്മാരുടെയും പ്രൗഢവിമർശത്തിനു് വിഷയീഭവിച്ചിട്ടുള്ളതാണെന്നു് മി. ചക്രപാണിക്കറിവില്ലായിരിക്കാം. സൂക്ഷ്മമായി പരിശോധിക്കുന്നപക്ഷം യാതൊരനൗചിത്യവുമില്ലെന്നു് തീർത്തു പറയാവുന്നതാണു്. ശ്രീ യേശുദേവൻ ക്രിസ്ത്യാനികളുടെ ആരാധ്യപുരുഷനാണു്. അതുപോലെ ഹിന്ദുക്കളുടെ ആരാധ്യപുരുഷന്മാരാകുന്നു ശ്രീകൃഷ്ണനും പരമശിവനും. ഏതൊരുകാലത്തും മഹത്വമുള്ളവർ മാത്രമേ ലോകത്തിന്റെ ആരാധ്യപുരുഷന്മാരായിത്തീരുന്നുള്ളു. ആ നിലയ്ക്കു് ക്രിസ്തുവും, കൃഷ്ണനും, പരമശിവനും ആരാധ്യപുരുഷന്മാർതന്നെ. അതു് അവരെ സന്ദർഭാനുസരണം സാദൃശ്യപ്പെടുത്തിയതിൽ എന്താണനൗചിത്യം, കരുണയും മഗ്ദലനമറിയവും രണ്ടു സാഹിത്യഗ്രന്ഥങ്ങളാണു്; മതഗ്രന്ഥങ്ങളല്ല. സന്ദർഭംകൊണ്ടു് സാദൃശ്യമുള്ള രണ്ടു കഥാഭാഗങ്ങളെ തുലനം ചെയ്യുന്നതിൽ അതിന്റെ മുൻപും, പിൻപും ഉള്ള നിലകളെ സൂക്ഷ്മമായി പരിശോധിക്കേണ്ട ആവശ്യം ഒരു സാഹിത്യകാരനില്ല. സാദൃശ്യം സഹൃദയഹൃദയാഹ്ലാദകമായിരിക്കണമെന്നേയുള്ളു. മുഖം താമരപോലെ മനോഹരമാണെന്നു് എല്ലാ കവികളും വർണ്ണിക്കാറുണ്ടു്. എന്നാൽ മി: ചക്രപാണി അതു ശരിയാണെന്നു് സമ്മതിക്കുമെന്നു തോന്നുന്നില്ല. താമര, ചെളിയിലാണുത്ഭവിക്കുന്നതു്. അതിന്റെ തണ്ടിന്മേൽ ഒട്ടുവളരെ മുള്ളുകളുണ്ടു്. അതു വിടരുമ്പോൾ അതിൽ ഒട്ടുവളരെ ഇതളുകളുള്ളതായിക്കാണാം. അതിനകത്തു് അല്ലിയും കേസരവും ഉണ്ടു്. ഈ വിധത്തിലുള്ള താമരയോടാണോ സുന്ദരമായ മുഖത്തെ ഉപമിക്കേണ്ടതു്. ഇതുപോലെ മുഖം ചന്ദ്രനെപ്പോലെ ആണെന്നു പറഞ്ഞാൽ അതും സബാധമായിത്തീരും. മുഖത്തിനും ചന്ദ്രഗോളത്തിനും തമ്മിൽ എന്തൊരു സാദൃശ്യമാണോ ഉള്ളതു്. മി. ചക്രപാണിയുടെ അഭിപ്രായത്തിൽ മഹാകവികൾ പ്രയോഗിച്ചിട്ടുള്ള അലങ്കാരങ്ങളിൽ അധികവും മാററി മറിക്കേണ്ടിവരും. അതു സാദ്ധ്യമല്ല. അതുകൊണ്ടു് മി: ചക്രപാണിയുടെ ഈ അഭിപ്രായത്തിനു് സാഹിത്യദൃഷ്ട്യാ യാതൊരു വിലയും കല്പിക്കുവാൻ നിവൃത്തിയില്ലെന്നു് പറയുവാനേ തരമൊള്ളു. പ്രസ്തുത ഉപമാനോപമേയങ്ങൾക്കു് സഹൃദയഹൃദയാഹ്ലാദകത്വം ഇല്ലായിരുന്നു എങ്കിൽ മി: ചക്രപാണിയുടെ അഭിപ്രായം സാധുവായിത്തീരുമായിരുന്നു. അതു് അങ്ങനെ നിൽക്കട്ടെ. നമുക്കു് അടുത്തതായി മി: ചക്രപാണി എന്തു പറയുന്നു എന്നു നോക്കാം

ലേഖകന്റെ അടുത്ത വീക്ഷണകോണം രണ്ടു കവികളുടേയും ധർമ്മോപദേശഘട്ടമാണു്. മറിയം ഉപദേശം വാങ്ങുവാൻ ശ്രീ യേശുദേവന്റെ സമീപത്തിൽ ചെല്ലുന്നു. എന്നാൽ ഉപഗുപ്തൻ ഉപദേശം നൽകുന്നതിനു് വാസവദത്തയുടെ സമീപത്തിൽ ചെല്ലുകയാണു് ചെയ്യുന്നതു്. ഉപഗുപ്തന്റെ ഈ പ്രവൃത്തി ശ്രേഷ്ഠമാണെന്നു് കവി സാധിച്ചിരിക്കുന്നതിനെ ലേഖകൻ ചൂണ്ടിക്കാണിച്ചു് ആശാന്റെ മഹത്വം വെളിപ്പെടുത്തുവാൻ ശ്രമിക്കുന്നു. രണ്ടു കഥയിലും സന്ദർഭാനുഗുണമായി കവികൾ വർണ്ണിച്ചിട്ടുണ്ടെന്നല്ലാതെ ആരും പ്രത്യേകപ്രശംസയെ അർഹിക്കുന്നില്ല. വള്ളത്തോളിന്റെ ധർമ്മോപദേശത്തെക്കാൾ ആശാന്റെ ധർമ്മോപദേശം മെച്ചമായിട്ടുണ്ടെന്നു് രണ്ടിലേയും ചില ഭാഗങ്ങൾ ഉദ്ധരിച്ചു് ലേഖകൻ അഭിപ്രായപ്പെട്ടിരിക്കുന്നു. എങ്ങനെയാണെന്നുള്ളതു് വിശദീകരിച്ചിട്ടില്ല. വെറുതെ മനോഹരമായിരിക്കുന്നു, മൃദുലമൃദുലമായിരിക്കുന്നു, എത്ര ഹൃദയംഗമമായിരിക്കുന്നു എന്നും മററും പറയുന്നതുകൊണ്ടു് യാതൊരുവിശേഷവും ഉണ്ടാകുന്നതല്ല. മി: ചക്രപാണി പ്രസ്തുത ഭാഗം വിശദീകരിക്കുന്ന സന്ദർഭത്തിൽ സമാധാനം പറഞ്ഞുകൊള്ളാം എന്നു വിചാരിക്കുന്നു; അതുവരെ കരുണയുടെ കാൽത്തളിരിൽ മഗ്ദലനമറിയം കുമ്പിടുകയില്ലെന്നു് ചക്രപാണി നല്ലപോലെ ഓർമ്മിക്കേണ്ടതാണു്. സാത്വികഭക്തിയോടുകൂടിയ പ്രാർത്ഥനാപദങ്ങൾ ഉച്ചരിച്ചുകൊണ്ടു് ക്രിസ്തുവിനെ ദണ്ഡനമസ്കാരം ചെയ്യുന്ന മറിയത്തിനേയും, പിന്നീടുണ്ടായ അവി

ട്ടത്തെ അവസ്ഥാന്തരത്തെയും വർണ്ണിച്ചിരിക്കുന്ന ഭാഗങ്ങൾ മി: ചക്രപാണിക്കു് ശൃംഗാരസ്ഥാനം ഉണ്ടാകുന്നു എങ്കിൽ അതു് അത്ഭുതാവഹമാണു്. സന്ദർഭത്തിനും ആശയത്തിനും അനുസരണമായി ഉപയോഗിച്ചിട്ടുള്ള മധുരപദങ്ങളും അലങ്കാരങ്ങളും അസ്ഥാനത്തിലല്ലെന്നു് മി: ചക്രപാണിക്കും ബോധപ്പെടാതിരിക്കയില്ല. എഴുതപ്പെട്ടതിന്റെ കാലത്തെ സാഹിത്യരീതിക്കു് യാതൊരു തരക്കേടും ഇല്ല. ഇന്നത്തെ വ്യഭിചാരസാഹിത്യത്തെക്കാൾ എത്രയോ പരിശുദ്ധവും ഹൃദയാവർജ്ജകവുമാണു്. ആശാന്റെ കരുണയിൽ ദോഷങ്ങളില്ലെന്നുള്ള മി: ചക്രപാണിയുടെ വാദം വേണ്ടിവന്നാൽ പിന്നീടു് നിരൂപണം ചെയ്തുകൊള്ളാം.

"ക്രിസ്തുവാം കൃഷ്ണന്റെ ധർമ്മോപദേശമാം
നിസ്തുലലോകമോഹവേണുഗാനം" ശ്രവിച്ചുമറിയം
"വൃന്ദാവനത്തിലെ മാൻപേടപോലെ നി-
ഷ്പന്ദമായ് നിന്നമുഹൂർത്തം" ഈ വിവരണം ദോഷാരോപയോഗ്യമാകുന്നതെങ്കിലും അക്ഷരമഹിതവും അർത്ഥമഹിതവും ആയ വേണുഗാനത്തോടു് അർത്ഥസമ്പൂർണ്ണമായ ക്രിസ്തുവിന്റെ ധർമ്മോപദേശങ്ങളെ സാദൃശ്യപ്പെടുത്തിയതു് കഷ്ടമായിപ്പോയി എന്നുള്ള ലേഖകന്റെ അഭിപ്രായവും പരിത്യാജ്യകോടിയിൽ പരിഗണിക്കവാനേ തരമുള്ളൂ. വെറും ഒരു വേണുഗാനത്തോടല്ല ക്രിസ്തുവിന്റെ ധർമ്മോപദേശത്തെ കവി സാദൃശ്യപ്പെടുത്തിയിരിക്കുന്നതു്. വൃന്ദാവനത്തിൽവച്ചുള്ള കൃഷ്ണന്റെ വേണുഗാനം ചരാചരപ്രപഞ്ചത്തെ ഏതുരൂപത്തിൽ ആകർഷിച്ചു എന്നു് മി: ചക്രപാണിക്കു് മനസ്സിലായിട്ടില്ലെങ്കിൽ ഭാഗവതം എടുത്തു് ആ ഭാഗം വായിച്ചുനോക്കേണ്ടതാണു്. അതിനു കഴിവില്ലെങ്കിൽ ചെറുശ്ശേരിയുടെ കൃഷ്ണഗാഥയെങ്കിലും വായിച്ചുനോക്കുക. അപ്പോൾ അതിന്റെ മഹത്വം, അഥവാ അതിന്റെ ദിവ്യശക്തി ലേഖകനു ബോധ്യപ്പെടാതിരിക്കയില്ല. ഈ ആശയം വള്ളത്തോൾ നിസ്തുലശബ്ദംകൊണ്ടു് വ്യക്തമാക്കുകയും ചെയ്യുന്നു. ഏതുവിധമായാലും കൃഷ്ണന്റെ വേണുഗാനം സർവ്വചരാചരത്തെയും ആനന്ദപരിപൂർണ്ണമാക്കിത്തീർത്തതു് അവ്വിധം ക്രിസ്തുവിന്റെ ധർമ്മോപദേശവും സർവ്വചരാചരത്തെയും ആനന്ദസമുദ്രത്തിൽ ആറാടിക്കത്തക്കതായിരുന്നു എന്നുമാത്രമേ കവി വിവക്ഷിച്ചിട്ടുള്ളൂ. അതു് യാതൊരു തരത്തിലും ആലങ്കാരികദൃഷ്ട്യാ ദോഷമായിത്തീരുന്നില്ല. വെറും ഒരു വേണുഗാനത്തോടാണു് കവി ഉപമിച്ചിരുന്നതെങ്കിൽ മി: ചക്രപാണിയുടെ ആശങ്ക അസ്ഥാനത്തിലല്ലെന്നു പറയാമായിരുന്നു. ഇങ്ങനെ നോക്കുമ്പോൾ ചക്രപാണിയുടെ താൽപര്യവിശദീകരണം നിഷ്പക്ഷമല്ലെന്നു നിരാക്ഷേപമായി പറയാം. ഇതിൽ വിദ്യാർത്ഥികൾക്കു് തെറ്റിദ്ധരിക്കുവാൻ ഇടയാക്കാവുന്ന രീതിയിൽ ചില വാക്യങ്ങൾ കാണുന്നതു് ലേഖകന്റെ അശ്രദ്ധകൊണ്ടു് സംഭവിച്ചതായിരിക്കണം. ഏതായാലും ഈ ലേഖനത്തെ സംബന്ധിച്ചു് തൽക്കാലം ഇതിൽ കൂടുതലൊന്നും പറയണമെന്നു വിചാരിക്കുന്നില്ല.

---

# "ക്ഷേത്രജ്ഞൻ"

By

ലീല (കമുകറ.)

സംഗീതം സകലവിധത്തിലും പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു്, അതിൻെറ ഒരു പ്രധാനപ്പെട്ട വിഭാഗമെന്ന നിലയിൽ "പദങ്ങളും" പ്രശസ്തി സമാൎജ്ജിച്ചു കഴിഞ്ഞിട്ടുണ്ടു്. ആ സ്ഥിതിക്കു് പദങ്ങളുടെ രചയിതാക്കളെപ്പററി അല്പം ചിലതറിഞ്ഞിരിക്കുന്നതു് ഉപകാരപ്രദവും ഉപയോഗപ്രദവുമായിരിക്കുമെന്നുള്ളതിനു് രണ്ടു പക്ഷമുണ്ടാകുവാനിടയില്ല.

പദരചയിതാക്കളിൽ ഏററവും മുന്നണിയിൽ നിൽക്കുന്നതു് ക്ഷേത്രജ്ഞനാണു്. "ക്ഷത്രിയപ്പദങ്ങൾ" എന്നറിയപ്പെടുന്ന അദ്ദേഹത്തിൻെറ കൃതികളെയാണു് മാതൃകാപദങ്ങളായ പദങ്ങളായി സംഗീതലോകം ബഹുമാനിച്ചുപോരുന്നതു്.

ക്ഷേത്രജ്ഞൻ ഏതു വൎഷത്തിലാണു് ഭൂജാതനായതെന്നാൎക്കും നിശ്ചയമില്ല. എങ്കിലും പതിനേഴാം നൂററാണ്ടിൽ തഞ്ചാവൂർ ഭരിച്ചിരുന്ന വിജയരാഘവനായക്കിൻെറ രക്ഷാകൎത്തൃത്വത്തിൽ കഴിഞ്ഞിരുന്നതായി തെളിവുകൾ ഉള്ളതുകൊണ്ടു് അദ്ദേഹത്തെ പതിനേഴാം നൂററാണ്ടിൻെറ അഭിമാനകേന്ദ്രമായി നമുക്കു കരുതാം.

ജാതിയിൽ ഒരു തെലുങ്കുബ്രാഹ്മണനായിരുന്നു അദ്ദേഹം. ചിററൂർ ദേശത്തിലെ ചന്ദ്രഗിരി താലൂക്കിലുള്ള "മൂവാപുര"മാണു് ക്ഷേത്രജ്ഞൻെറ ജന്മദേശം. ജനിച്ചധികകാലം കഴിയുന്നതിനു് മുമ്പുതന്നെ ആ ബാലൻെറ മാതാപിതാക്കന്മാരേയും, സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും അവകാശമുള്ള ബന്ധുക്കളേയും നിൎഭാഗ്യം നിൎദ്ദയം അപഹരിച്ചുകളഞ്ഞു. കനിവില്ലാത്ത ലോകം കരുതിവെച്ചിരുന്ന ക്ലേശങ്ങളും വേദനകളും നിശ്ശബ്ദം സഹിക്കാൻ നിർബന്ധിതമായ ആ ശപിക്കപ്പെട്ട ശൈശവം കഷ്ടപ്പാടിൻെറമാത്രം പര്യായമായി പുരോഗമിച്ചു്, അവസാനം തേജോമയനായ ഒരു യോഗിവര്യൻെറ ശിഷ്യവാത്സല്യത്തിൽക്കൂടി സമാധാനം നേടി. ക്ഷേത്രജ്ഞൻെറ ഇരുളടഞ്ഞ ജീവിതത്തിൻെറ വിജ്ഞാന ചന്ദ്രോദയമായിരുന്നു അതു്—

സംഗീത സാഹിത്യാദികളിൽ അനുഭവപ്പെട്ട അസാമാന്യമായ അഭിരുചി, ജീവിതത്തിൻെറ പ്രഥമഘട്ടത്തിൽത്തന്നെ ആ കലകളിൽ നല്ല പ്രാവീണ്യം അദ്ദേഹത്തിനു് സമ്പാദിച്ചുകൊടുത്തു. 'മൂവാപുര'ത്തിലെ പ്രത്യക്ഷദൈവമായ ശ്രീകൃഷ്ണഭഗവാനായിരുന്നു ക്ഷേത്രജ്ഞൻെറ ഇഷ്ടദേവത. അനുഗ്രഹീതമായ കലാവൈഭവം "മുവഗോപാല" എന്ന മുദ്രയാൽ പ്രകാശിതമായ അനേകം പദരത്നങ്ങളെ ക്ഷേത്രജ്ഞൻെറ നേട്ടമായി സംഗീതലോകത്തിനു് കാഴ്ചവെയ്ക്കുകയും ചെയ്തിട്ടുണ്ടു്.

നിഷ്കളങ്കമായ ദൈവവിശ്വാസത്തിൻെറ പ്രതിധ്വനിയായിരുന്ന അദ്ദേഹത്തിൻെറ ജീവിതം രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളുടെ പരിശുദ്ധതയും അദ്ദേഹം സന്ദൎശനം കൊണ്ടു് സമ്പാദിക്കുകതന്നെ ചെയ്തു. വിജയരാഘവനായക്കിൻെറ ആദൎശപരമായ ഭരണം കൊണ്ടു് അഭിവൃദ്ധി പ്രാപിച്ചുവന്നിരുന്ന തഞ്ചാവൂരിലും ക്ഷേത്രജ്ഞൻ പോകാതിരുന്നില്ല. തഞ്ചാവൂരിൻെറ സ്വൎഗ്ഗീയസൗഭഗതയിൽ ലയിച്ചു്, സംതൃപ്തി നേടാൻ കഴിഞ്ഞുവെന്നു് മാത്രമല്ല, "പഞ്ചരത്നങ്ങൾ" എന്നു് പേരുകേട്ട അഞ്ചു പദങ്ങളെ രാജാവിനെപ്പററിയുള്ള പ്രശംസകളാൽ നിറംപിടിപ്പിച്ചു്, നായക്കിനു് സമൎപ്പിക്കാനദ്ദേഹത്തിനാ സന്ദൎശനം കൊണ്ടു സാധിച്ചു. പ്രതീക്ഷ പതിവിനു് വിപരീതമായി, ഈ പദങ്ങളിൽമാത്രം അദ്ദേഹം

രാജാവിന്റെ നാമധേയത്തെയാണു് മുദ്രയായി സ്വീകരിച്ചതു്.

ക്ഷേത്രജ്ഞനു് മുൻഗാമികളോ പിൻഗാമികളോ ആരുംതന്നെ ഉണ്ടായിരുന്നതായി അറിവില്ല. ആ വിശിഷ്ടജീവിതം ബ്രഹ്മചര്യത്തിൽകൂടി പരമപദംപ്രാപിക്കുകയാണുണ്ടായതു്. അദ്ദേഹത്തിന്റെ വിശ്വവിശ്രുതമായ കൃതികളെ പഠിക്കാനും സദസ്സിലവതരിപ്പിക്കാനും പ്രാവീണ്യംനേടിയ സംഗീതജ്ഞന്മാർക്കു കഴിയുകയുള്ളു.

നാലായിരത്തി അഞ്ഞൂറിൽപ്പരം പദങ്ങൾ അദ്ദേഹത്തിന്റെ കലാവാസനയിൽ നിന്നും പൊട്ടിവിടർന്നിട്ടുണ്ടെന്നാണു് പറയപ്പെടുന്നതു്. ഗോൽക്കൊണ്ടയിലെ രാജസദസ്സിൽവെച്ചദ്ദേഹം ആയിരത്തി അഞ്ഞൂറുപദങ്ങൾ നാല്പതു ദിവസത്തിനുള്ളിൽ രചിച്ചുവെന്നു് ഒരു ഗ്രന്ഥത്തിൽ കാണുന്നു. പക്ഷേ, ആധുനിക സംഗീതനഭോമണ്ഡലത്തിൽ അദ്ദേഹത്തിന്റെ പേരിൽ പ്രകാശിച്ചുനില്ക്കുന്നതു് ആയിരംപദങ്ങൾ മാത്രമാണു്. എന്നിരുന്നാലും ആ പദങ്ങളെല്ലാംതന്നെ ക്ഷേത്രജ്ഞന്റെ തെലുങ്കുഭാഷാപാണ്ഡിത്യത്തിന്റെ മകുടോദാഹരണങ്ങളായിട്ടാണു് വിളങ്ങുന്നതു്.

അനന്യസാധാരണമായ പാണ്ഡിത്യത്തിൽനിന്നും കടഞ്ഞെടുത്ത ആ കൃതികളിൽ നിഷ്കളങ്കമായ ഈശ്വരഭക്തി പ്രതിഫലിച്ചുകാണാം. "ശ്രീപതി" എന്നു് തുടങ്ങുന്ന പദമാണു് അദ്ദേഹത്തിന്റെ പ്രഥമകൃതിയായി കരുതിപ്പോരുന്നതു്.

'കൗശികവൃത്തി' എന്ന ഏറ്റവും ലളിതമധുരമായ രീതിയിൽകൂടി പ്രവഹിക്കുന്ന ആ പദങ്ങളിലെ ഭാവാവലിയിലും ആശയപൗഷ്കല്യവും വർണ്ണനാവൈശിഷ്ട്യവും നിറഞ്ഞുനില്ക്കുന്നതു കാണാം. ആശയത്തിലോ അതിനൊത്ത അലങ്കാരവിശേഷങ്ങളോ മങ്ങി ആ കാവ്യഭംഗി തെളിഞ്ഞിരുന്നിട്ടില്ല. പതിഞ്ഞതാളവും, ആശയവിശദീകരണത്തിനുതകുന്നതും ഭാവയോജ്യമായ രാഗങ്ങളും കൊണ്ടു് അപാരമധുരവുമാണു്.

ഈ പദങ്ങളുടെ ചരണങ്ങളെ ഒന്നു കുലങ്കഷമായി പരിശോധിച്ചാൽ നമുക്കു മനസ്സിലാക്കാം, അവയിൽ ആശയങ്ങളുടെ ആവർത്തനം സർവ്വസാധാരണമായി കാണുന്നുണ്ടെന്നു്!!! പക്ഷേ പദങ്ങളെ സംബന്ധിച്ചിടത്തോളം അതൊരു ദോഷമായുമല്ല. എന്നു് തന്നെയുമല്ല, വിവിധരാഗതാളങ്ങളുടെ ഹൃദയാവർജ്ജകമായ രീതിയിലുള്ള സമ്മേളന വിശേഷം ഈ ന്യൂനതയെ പരിഹരിക്കാൻ തികച്ചും പര്യാപ്തമാണുതാനും!

ശ്രീകൃഷ്ണനും ഗോപസ്ത്രീകളുമായുള്ള പ്രേമരംഗങ്ങളെ ആണു് ക്ഷേത്രജ്ഞൻ തന്റെ പദങ്ങളുടെ പ്രതിപാദ്യവിഷയമായി സ്വീകരിച്ചിരിക്കുന്നതു്. ഈ വിഷയത്തിൽ അദ്ദേഹത്തിന്റെ മുൻഗാമികളായിരുന്ന ജയദേവരുടെ ഗീതാഗോവിന്ദവും അതിനെ തുടർന്നുണ്ടായ ഇതരകൃതികളും അദ്ദേഹത്തെ പലവിധത്തിലും സഹായിച്ചിരുന്നിരിക്കണം.

പദങ്ങൾകൂടാതെ അനേകം 'തരംഗങ്ങളും' അദ്ദേഹം രചിച്ചിട്ടുണ്ടു്. ക്ഷേത്രജ്ഞന്റെ രചനകളിലെല്ലാം തന്നെ രാഗഭാവം അതിന്റെ പരിപൂർണ്ണതയിൽതന്നെ തന്മയത്വത്തോടെ വികസിച്ചുനില്ക്കുന്നതു കാണാം. ശൃംഗാരരസത്തെ ഇത്രമാത്രം തികവിന്റെ വലിപ്പത്തോടെ അവതരിപ്പിക്കാൻ ക്ഷേത്രജ്ഞനോളം സാമർത്ഥ്യം മറ്റാർക്കിതുവരെ ഉണ്ടായിട്ടില്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. ശൃംഗാരശാസ്ത്രത്തിലെ നായികാനായകന്മാരുടെ സർവ്വലക്ഷണങ്ങളും ആ പദങ്ങൾ ഉൾക്കൊള്ളുന്നുണ്ടു്.

നായകനും, നായികയും, സഖികളും പാടാനായി പദങ്ങളെ അദ്ദേഹം തരംതിരിച്ചിട്ടുണ്ടു്. നൃത്തനിയതങ്ങളായതുകൊണ്ടു് പദങ്ങളെല്ലാം തന്നെ വളരെ പതിഞ്ഞരീതിയിലാണു് രചിക്കപ്പെട്ടിട്ടുള്ളതും! അഭിനയിക്കാനും ഭാവങ്ങളെ ആകർഷണീയമായ രീതിയിൽ അതിന്റെ പൂർണ്ണതയിൽ സദസ്സിൽ പ്രത്യക്ഷപ്പെടുത്താനുമിതുവളരെ ഉപകരിക്കുമെന്നുള്ളതു നിസ്തർക്കമാണു്.

പദങ്ങൾ പ്രേമത്തെമാത്രമേ സ്പർശിക്കുന്നുള്ളു. പക്ഷേ ആ രാഗമന്മഥ, നിന്ദ്യവും നി

കൃഷ്ണനം, സാധാരണമായ മനുഷ്യനു് വേണ്ടിയുള്ളതല്ല. മനുഷ്യനിലല്ല അതെത്തിച്ചേരുന്നതും. ഭക്തിനിറഞ്ഞ മനുഷ്യാത്മാവു് നിഷ്കളങ്കത വെട്ടിയപാതയിലൂടെ പരാശക്തിയോടു് ചേരാൻ അത്യർത്ഥമായി ആഗ്രഹിക്കുന്നു. ആ ആശയുടെ ആവിഷ്കരണമാണു് പദങ്ങളിലെ "പ്രേമ"ത്തിൽക്കൂടി പ്രസ്പഷ്ടമാകുന്നതു്. ജഗന്നിയന്താവിനെ നായകനായും മനുഷ്യാത്മാവിനെ നായികയായും അവരുടെ ബന്ധശുദ്ധിയെ പ്രേമമായും ഇവിടെ ഉപമിച്ചിട്ടുമുണ്ടു്. ഈ പരമസത്യമാണു് ക്ഷേത്രജ്ഞന്റെ പദങ്ങളിലും നാം ദർശിക്കുന്നതു്.

ക്ഷേത്രജ്ഞനു് ശേഷവും അനേകം പദരചയിതാക്കൾ ഭാരതത്തെ അനുഗ്രഹീതമാക്കിയിട്ടുണ്ടു്. അവരുടെ വികാരഭരിതമായ ഭാവനകളും പദവംശം നിലനിന്നുപോരാൻ വേണ്ടവിധത്തിൽ സഹായിച്ചിട്ടുണ്ടു്. എങ്കിലും ക്ഷേത്രജ്ഞന്റെ ഗീതങ്ങളോളം അംഗീകാരമവയ്ക്കു ലഭിച്ചിട്ടില്ല! പരിസരം വിസ്മരിപ്പിച്ചു്—ചിത്തശുദ്ധതയോടെ ആത്മീയാനന്ദത്തിൽ ലയിപ്പിക്കാനുള്ള ശക്തി അദ്ദേഹത്തിന്റെ പദങ്ങൾക്കുമാത്രമേ ലഭിച്ചിട്ടുള്ളു എന്നുള്ളതായിരിക്കാമതിനു് കാരണം!!!—

---

# —പുതിയ പുസ്തകങ്ങൾ—

**കോമളനന്ദിനി.** (By കെ. എം. എൻ. ചെട്ടിയാർ) മലയാളഭാഷയിലെ ഏററവും ഉൽകൃഷ്ടമായ ഡിററക്ടീവു നോവൽ. വില രൂ. ൨

**അത്ഭുതമോഹിനി.** (By ഡാക്ടർ പി. എസ്സ്. നായർ.) അത്ഭുതകരമായ ഡിററക്ടീവു നോവൽ വില രൂ. ൨

**രാജ്ഞം.** (By എൻ. ജി. കെ. തമ്പാൻ.) അതിശയകരമായ ഒരു ഡിററക്ടീവു നോവൽ വില രൂ. ൧ ണ. ൮

**രക്തബാഷ്പം.** (By ചാലയിൽ രാമകൃഷ്ണപ്പണിക്കർ ബി. എ) നവരസസുന്ദരമായ പുതിയ സാമുദായിക നോവൽ. വില രൂ. ൧

**മനോഹരി.** (By ചാലയിൽ രാമകൃഷ്ണപ്പണിക്കർ ബി. എ.) കരയാനും ചിരിക്കാനും, ചിന്തിക്കാനും പഠിക്കാനും വകയുള്ള നവീന സാമുദായിക നോവൽ. വില രൂ. ൧ ണ. ൪

**പ്രഭുകുമാരി.** (By പള്ളംപള്ളിൽ ഗോപാലപിള്ള.) സഹൃദയഹൃദയാഹ്ലാദകമായ പുതിയ സാമുദായികനോവൽ. വില രൂ. ൧ ണ. ൮

**ശാരദാ.** (By പള്ളംപള്ളിൽ ഒയ്യാരത്തു ചന്തുമേനോൻെറ ശാരദയുടെ മൂന്നാമത്തെ പുതിയ രണ്ടാംഭാഗം. വില രൂ. ൧ ണ. ൮

**ലളിത.** (By പാറയിൽ ഷംസുദ്ദീൻ.) ശോകസങ്കലമായ ഒരു പ്രണയനോവൽ വില രൂ. ൧ ണ. ൮

**കുലാംഗന.** (By കെ. എം. എൻ. ചെട്ടിയാർ.) നവരസങ്ങളും നിറഞ്ഞു് ലക്ഷണയുക്തമായ ഒരു സാമുദായികനാടകം. വില രൂ. ൧ ണ. ൪

**പ്രേമയാചകി.** (By കെ. എം. എൻ. ചെട്ടിയാർ.) ഒരുത്തമ സാഹിത്യനാടകം. വില രൂ. ൧

**മഹിള.** (By കെ. എം. എൻ.) നാടകം വില രൂ. ൧

**രാഗസുഷമ.** (By പി. വി. കെ.) നാടകം. വില ണ. ൧൨

**മദനസാമ്രാജ്യം.** (കെ. എം. എൻ.) വില രൂ. ൨

**മലയാളനിഘണ്ടു** വലുതു്. വില രൂ ൫

ഉടൻ അവശ്യപ്പെടുക:—

വിദ്യാരംഭം പ്രസ്സ് & ബുക്കഡിപ്പോ,
മുല്ലയ്ക്കൽ, ആലപ്പുഴ.

# ഗ്രന്ഥവിചാരം.

## അഞ്ജലി.

By.
പുലിയന്നൂർ, എസ്സ്. രാമയ്യർ.
ചന്ദ്രാപ്രസ്സ്.
തിരുവനന്തപുരം.

വില രൂ. 1

പുസ്തകപ്പെരുപ്പമാണ് ഭാഷയുടെ അധഃപതനത്തിനു കാരണമെന്ന് ഒരുകൂട്ടർ വാദിക്കുന്നു. "ചക്കി ചങ്കര"കാലത്തും അതിനുപ്പുറവും ഈ വാദമുണ്ട്. ജനനനിയന്ത്രണം പോലെ പ്രയോജനകരമാണെങ്കിലും പ്രായോഗികമാക്കാൻ അത്യന്തം വൈഷമ്യമുള്ള ഒരു പ്രശ്നമാണിതു്. ഇതിനെക്കുറിച്ചു പ്രസംഗിക്കുന്നവരിൽതന്നെ നിയമലംഘനക്കാരെ ആരോപിക്കുവാൻ ലോകം മടിക്കയില്ല. ആ സ്ഥിതിക്ക് മിണ്ടാതിരിക്കയാണ് ഭേദം. എഴുതുന്നവർ എഴുതിക്കൊള്ളട്ടെ. നല്ലഗ്രന്ഥങ്ങൾ ശാശ്വതനിലയെ പ്രാപിക്കും. അല്ലാത്തവ കാലത്തിൻെറ കരിമണ്ണിലടിഞ്ഞു് ക്രമേണ നശിച്ചുകൊള്ളും.

മററുപലശാഖകളിലെപ്പോലെ ഭക്തിശാഖയിലും നിരവധിഗ്രന്ഥങ്ങൾ ഭാഷയ്ക്കു ലഭിച്ചിട്ടുണ്ടു്. ഭൌതിക സുഖങ്ങളുടെ നശ്വരതയിൽ അനുഭവംവന്ന മനുഷ്യൻെറ ഹൃദയം സത്യത്തെ അന്വേഷിക്കുന്നു; അനശ്വരസുഖത്തെ ആരായുന്നു. അതിൽ എത്തിച്ചേരുവാൻ പ്രയത്നിക്കുകയും ചെയ്യുന്നു പ്രാപഞ്ചികക്ലേശങ്ങളിൽനിന്നും എളുപ്പത്തിൽ മുക്തിനേടുവാൻ ഭക്തികൊണ്ടല്ലാതെ സാധ്യമല്ല. ഈ പ്രേരണയാണ് ഭക്തിരസഗ്രന്ഥങ്ങളുടെ ഉൽപത്തിക്കു ബീജം.

രാമായണം, ഭാരതം, ഭാഗവതം മുതലായ ഗ്രന്ഥങ്ങൾ കൈരളിക്കുലഭിച്ച അമൂല്യരത്നങ്ങൾ തന്നെയാണ്. ഈ ദിവ്യപുരാണജ്യോതിസ്സുകളിൽ നിന്ന് എത്ര സ്തോത്രങ്ങളാണ് രൂപപ്പെട്ടിട്ടുള്ളതു്. സ്തോത്രകാരന്മാരെ ഇന്നത്തെ പുരോഗമനക്കാർ പുച്ഛിച്ചേക്കാം. അസ്ഥിമാടങ്ങളേയും വ്യഭിചാരരംഗങ്ങളേയും പുകഴ്ത്തുന്നതിനേക്കാൾ എത്രയോ ശ്രേഷ്ഠമാണ് ഈശ്വരസ്തുതി.

ഭാഗവതം ദശമസ്കന്ധത്തിലെ കൃഷ്ണാവതാര കഥയെ അവലംബിച്ചുകൊണ്ടു് ശ്രീ. പുലിയന്നൂർ രാമയ്യരവർകളാൽ വിരചിതമായ ഒരു സ്തോത്രഗ്രന്ഥമാണ് "അഞ്ജലി" മഹാപുരാണമായ ഭാഗവതത്തിൻെറ പ്രധാനകഥാംശമായ ഞ്ജുസംക്ഷേപത്തിൽ, കവിതാമൃതം നിറച്ചു് ഇഷ്ടദൈവമായ തൊടുപുഴ ശ്രീകൃഷ്ണസ്വാമിക്ക് അഭിഷേകം നടത്തി അഞ്ജലി ബന്ധം ചെയ്യുന്നില്ലുന്ന ഒരു ഭക്താഗ്രഗണ്യനായ കവിയെ ഈ വിശുദ്ധകൃതിയിൽകൂടി നമുക്കു നിരീക്ഷിക്കാം. സ്തോത്രഗ്രന്ഥത്തിനു് അവശ്യംവേണ്ട ഭക്തിഭാവം അഥവാ ഈശ്വരവിഷയകമായ പ്രേമം ഈ കൃതി ഉൾക്കൊള്ളുന്ന ഓരോപദ്യത്തിലും തെളിഞ്ഞുകാണുന്നുണ്ടു്. "അഞ്ജലിയിലെ പദ്യങ്ങൾ ഓജസ്സും തേജസ്സും തികഞ്ഞവയായിരിക്കുന്നു" എന്നു പണ്ഡിതവരേണ്യനായ വടക്കുംകൂർ തന്നെ അവതാരികയിൽ പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ടു്. പ്രാചീനനമ്പൂതിരി സാഹിത്യം അതിമായി ആസ്വദിച്ചതിൽ നിന്നുള്ള ഒരു സുഖാവഹമായ ഉദ്ഗാരം പദ്യങ്ങളിൽ കേൾക്കാം. ഏതായാലും പരിശുദ്ധഭക്തിയുടെ പ്രചോദനവും സ്വതഃസിദ്ധമായ രചനാ സ്വാധീനതയും കൂടിച്ചേർന്നപ്പോൾ കാവ്യം മനോഹരമായിത്തീർന്നു. അത്രയുള്ളൂ.

കഥാകഥനം, ഗ്രന്ഥസംഗ്രഹം എന്നീ പരാധീനതകൾക്ക് ഈമാതിരികൃതികളിൽ, കർത്താക്കൾ നിർബന്ധിതരാകാതിരിക്കാൻ നിവൃത്തിയില്ലെങ്കിലും അഞ്ജലിയിൽ നൂതനങ്ങളായ ചില ഭാവനകളും ഉടനീളം കാണുന്നതു് സന്തോഷാവഹമാണ്. ഭഗവാൻ ജാംബവതിയെ ഭാര്യാപദത്തിലേക്കു നയിച്ച കഥപറയുന്നതുനോക്കുക:—

ത്രൈലോക്യം വെല്ലുമെല്ലാത്തരുണികളുമടി
തൊഴുമത്തേർ വണങ്ങും
ശ്രീലോലം കാന്തിയാളും കമനികൾമണിയാം
ജാംബവത്യാഖ്യനാരി

ഈലോകം കണ്ടിടാതെയൊരു ഗുഹയിലിരു
ന്നീടവയ്യെന്നു വച്ചാ-
പ്പാലേലും വാണിയെത്തൻ മണിഭവനമണ-
ച്ചോരു കൃഷ്ണാ! നമസ്തേ.

"പാത്രം പൊട്ടിച്ചു മോരങ്ങൊഴുകി" ഇത്യാദിപദ്യം സ്വഭാവോക്തിപരമായ അക്ലിഷ്ടചിത്രീകരണത്തിനു് ഉദാഹരണമാണു്. ദ്വിതീയാക്ഷരപ്രാസത്തിലുള്ള അഭിവേശം ചിലടത്തു് അർത്ഥപുഷ്ടിയെ ഹനിക്കുന്നുണ്ടു്. "അമ്മേ! തൊണ്ണയ്ക്കു വെണ്ണക്കഷണം" ഇത്യാദി പദ്യത്തിൽ, "ചെമ്മേ" "സമ്മേളിക്കും" എന്നീ പദങ്ങൾ ഇല്ലാതെയും കഴിക്കാവുന്നതാണു്. "ശ്രാവസി പതിവളും" "പൂവാലികളുള്ള വാലിന്നരികിലൊരുമയിൽ" ഈ പ്രയോഗങ്ങൾ സന്നിഗ്ദ്ധാർത്ഥമെന്ന കാവ്യദോഷത്തിനു വഴിതെളിക്കുന്നു "പച്ചപ്പുല്ലിൽ സ്ഥിരിക്കും സഖികളുടെ നടുക്കു്" ഇവിടെ സഖാക്കളെ സ്ത്രീകളാക്കിയിരിക്കുന്നു. ഗോപകുമാരന്മാരൊത്തു് കാലികളുടെ അടുത്തുനിന്നു ഓടക്കുഴൽ വായിക്കുന്നതാണു് പ്രകൃതം. "തരുണികളുടയാടയ്ക്കുമാററം വരുത്തി." ഗോപികളുടെ വസ്ത്രം അപഹരിച്ചു എന്നാണു് കവിയുടെ ഉദ്ദേശം. വായനക്കാർ പരുങ്ങലിലാകുന്നു. "രാമപ്രധാനതുലനനാം" ഇത്യാദി പ്രയോഗങ്ങളും ചിന്തനീയങ്ങളാണു്. ഇങ്ങനെ ബാഹ്യമായി അല്പാല്പം ചില ദോഷങ്ങൾ ഉണ്ടാകാമെങ്കിലും, അവ കാവ്യത്തിന്റെ അന്തഃസാരത്തെ അല്പശേഷം മലിനമാക്കുന്നില്ലതന്നെ. വായനക്കാരുടെ ഹൃദയത്തെ ദ്രവീകരിക്കുന്നതിനുള്ള ശക്തി തികച്ചും ഈ സ്തോത്രത്തിനുണ്ടെന്നു സമ്മതിച്ചേതീരൂ. സഹൃദയരുടെ ആത്മാർത്ഥമായ അഭിനന്ദനത്തിനു് അഞ്ജലി പാത്രമാകട്ടെ. പുരാണത്തിനുള്ളിൽ നിന്നു്, നവീനലോകത്തിന്റെ വെളിച്ചത്തിലും വാസനാസമ്പന്നമായ ഈ തൂലിക സഞ്ചരിക്കുമാറാകട്ടെ.

എസ്. കെ.

# VIDYABHIVARDHINI

License No. 455. Dated 28-11-1945 Reg. No. T. 116.

## വരിസംഖ്യ.

ഒരു വൎഷത്തേക്ക് 5 ബ്രി: രൂ.

ഒററ പ്രതിക്ക് 8 ണ.

ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ.

,, ഒററ പ്രതിക്ക് 10 ണ.

## പരസ്യക്കൂലി.

| | സ്ഥിരപരസ്യക്കാൎക്ക്. | ഒരു പ്രാവശ്യത്തേക്ക് |
|---|---|---|
| മുഴുപ്പേജിന് | 50 രൂ. | 8 രൂ. |
| അരപ്പേജിന് | 30 ,, | 6 ,, |
| കാൽപ്പേജിന് | 20 ,, | 4 ,, |

**ലേഖകന്മാരോട്:—**

ലേഖനങ്ങൾ കടലാസ്സിൻെറ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പ് അയച്ചിരിക്കേണ്ടതാണ്.

**വരിക്കാരോട്:—**

ഇതുവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാട് ഇരുകൂട്ടൎക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്ക് അയക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണ്.

**പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണ്.**

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം. മാസിക ഇംഗ്ലീഷ് മാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,

വിദ്യാഭിവൎദ്ധിനി, കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon.